## TENDER NOTICE

D2-3323/84. 11*th April* 1984.

Sealed tenders are invited for the supply of survey stones of the specifications and quantity described below :

The tenders should be superscribed "Tender for the supply of survey stones in Chirayinkil Taluk" and addressed to the Assistant Director of Survey and Land Records, (Resurvey), Neyyattinkara so as to reach him on or before 3 p. m. on 30-6-1984. Late tenders will not be accepted. The tenders will be opened at 4 p. m. on the same day in the presence of such of the tenderers or their authorised representatives who may be present at that time.

The stones are to be supplied within one month from the date of indents and at the places which will be mentioned in the indents.

The persons submitting tenders should produce a solvency certificate on stamped paper worth Rs. 3 obtained from the Tahsildar of the Taluk within a period of six months from the date of contract, clearly indicating the details of the properties which should not be to an amount of less than 10% of the estimated cost (subject to a minimum of Rs. 5,000) of the tender along with their tenders.

In the case of successful tenderer, they should pledged the properties of the value of 50% of the total value shown in the solvency certificate with the Government, till the expiry of the contract, or they should pledge the bank draft/bank guarantee for the remittance of an amount not less than 5% of the value of the contract with the Government, till the expiry of the contract. This is in addition to the security deposit of 5% of the value of the contract.

Intending tenderers may on application to the Assistant Director (Resurvey), Neyyattinkara obtain the requisite tender forms on which tenders should be submitted.

Application for the tender forms should be accompanied by a cash remittance of Rs. 25 (Rs. Twenty five only) puls sales tax Rs. 2.20 which is the price fixed for a form and which is not refundable under any circumstances. The tender forms are not transferable. Sale of tender forms will be closed at 1 p.m. on 30-6-1984. Cheques, Postage stamps etc. will not be accepted towards the cost of forms, nor will the forms be sent by V.P.P. Duplicate tender forms, if required, will be issued at Rs. 4 (Rs. 4 only) per copy plus salestax.

| | |
|---|---|
| *Description of Survey Stones* | —Hard granite stones of durable quality having dimensions 60x15x15 cms. with the appropriate Symbols for survey work. |
| *Approximate number of Survey Stones required for the Taluk.* | 20,000 (Twenty thousand only) |

All Survey stones must have a coconut tree mark cut in 1 c.m. deep on one of the lateral sides. The coconut tree mark shall have a total length of 12 cms. and a total width of 7 cms. and the top of the mark shall be 7 cms. below the top level of the stones. The stones required for the traverse survey of block boundary khandom boundary and the Municipal etc., must have the appropriate symbols as per rules which will be specified in the indents. All stones must be roughly squared to one third of their length from the top.

Each tenderer should remit a sum of Rs. 850 (Rs. Eight hundred and fifty only) before 12 Noon on 30-6-1984 in this office towards the earnest money deposit and the receipt issued from this office should be attached with cover of tender. The tenders without the receipt of earnest money deposit will not be considered. An agreement in the prescribed form on stamp paper worth Rs. 3 (Rs. Three only) should be enclosed with the tender as per para 33 of the general condition of the tender.

Any further information required can be had from the office of the undersigned on any working day during office hours.

ചിറയിൻകീഴ് താലൂക്കിൽ റീസർവെ ആവശ്യത്തിലേക്ക് താഴെ വിവരിച്ചിട്ടുള്ള അളവിലുള്ള സർവെ കല്ലുകൾ വിതരണം ചെയ്യുന്നതിന് മുദ്രവച്ച ടെൻഡറുകൾ ക്ഷണിച്ചുകൊള്ളുന്നു

ടെൻഡറുകൾ അടക്കം ചെയ്ത കവറിൻമേൽ "ചിറയിൻകീഴ് താലൂക്കിലേക്ക് സർവെ കല്ലുകൾ വിതരണം ചെയ്യുന്നതിനുള്ള ടെൻഡർ" എന്നെഴുതി അസിസ്റ്റന്റ് ഡയറക്ടർ ഓഫ് സർവെ ആന്റ് ലാന്റ് റിക്കാർഡ്സ് (റീസർവേ) നെയ്യാറ്റിൻകര എന്ന വിലാസത്തിൽ 1984 ജൂൺമാസം 30-ാം തീയതി ഉച്ച കഴിഞ്ഞ് മൂന്നു മണിക്കോ അതിനു മുൻപോ കിട്ടത്തക്ക വണ്ണം അയച്ചിരിക്കേണ്ടതാണ്. വൈകി കിട്ടുന്ന ടെൻഡറുകൾ സ്വീകരിക്കുന്നതല്ല. ടെൻഡറുകൾ അന്നുതന്നെ വൈകുന്നേരം 4 മണിക്ക് തൽസമയം ഹാജരുള്ള ടെൻഡർകാരുടേയോ, രേഖാമൂലം അവർ അധികാരപ്പെടുത്തിയ പ്രതിനിധികളുടേയോ സാന്നിദ്ധ്യത്തിൽ തുറക്കുന്നതാണ്.

സർവെകല്ലുകൾ ഇൻഡന്റുകിട്ടി ഒരു മാസത്തിനകം, ഇൻഡന്റിൽ പറഞ്ഞിട്ടുള്ള സ്ഥലങ്ങളിൽ വിതരണം ചെയ്യേണ്ടതാണ്.

ടെൻഡർ സമർപ്പിക്കുവാൻ ഉദ്ദേശിക്കുന്നവർ ടെൻഡർ സമർപ്പിക്കുന്ന തീയതിക്ക് തൊട്ടുമുൻപുള്ള ആറുമാസത്തിനകം അതാതു താലൂക്കിലെ തഹശീൽദാരിൽ നിന്നും വാങ്ങിയിട്ടുള്ള സ്വന്തം ഭൂസ്വത്തുക്കളുടെ വിവരം കാണിക്കുന്നതും കോൺട്രാക്ടിന്റെ മതിപ്പു വിലയുടെ 10 % കുറയാത്തതും എന്നാൽ 5,000 രൂപായിൽ കുറയാത്തതുമായ സംഖ്യയ്ക്കുള്ള സോൾവൻസി സർട്ടിഫിക്കറ്റ് 3 രൂപായുടെ മുദ്രപ്പത്രത്തിൽ വാങ്ങി ടെൻഡറിനോടൊപ്പം അടക്കം ചെയ്തിരിക്കേണ്ടതാണ്.

സ്വീകരിക്കപ്പെട്ട ടെൻഡറുകാരന്റെ സോൾവൻസി സർട്ടിഫിക്കറ്റിൽ കാണിച്ച സ്വത്തിന്റെ പകുതി ഭാഗം കരാർ കഴിയുന്നതുവരെ ഗവൺമെന്റിലേയ്ക്ക് പണയപ്പെടുത്തുകയോ അല്ലെങ്കിൽ കരാർ മതിപ്പുവിലയുടെ 5% വരുന്ന തുക ബാങ്കിൽ അടച്ചു ബാങ്ക് ഡ്രാഫ്റ്റോ ബാങ്ക് ഗാരന്റിയോ കരാർ കഴിയുന്നതുവരെ ഗവൺമെന്റിലേയ്ക്ക് പണയപ്പെടുത്തുകയോ ചെയ്യേണ്ടതാണ്. ഇത് നിയമപ്രകാരം കരാർ മതിപ്പു വിലയുടെ 5% ജാമ്യതുകയായി ടെൻഡർ സ്വീകരിച്ചതിനുശേഷം ടെൻഡർകാരൻ ഒടുക്കുന്നതിനു പുറമെയാണ്.

ടെൻഡർ സമർപ്പിക്കാനുള്ള നിശ്ചിത ഫാറം റീസർവേ അസിസ്റ്റന്റ് ഡയറക്ടർ നെയ്യാറ്റിൻകര എന്ന വിലാസത്തിൽ അപേക്ഷ കൊടുത്തു വാങ്ങേണ്ടതാണ്.

ടെൻഡർ ഫാറത്തിനുള്ള അപേക്ഷയോടുകൂടി ടെൻഡർ ഫാറത്തിന്റെ വിലയായ 25 രൂപ (ഇരുപത്തിയഞ്ചു) യും വിൽപ്പന നികുതി 2 രൂപ 20 പൈസയും ഉൾപ്പെടെ 27 രൂപ 20 പൈസ പണമായി ഒടുക്കേണ്ടതാകുന്നു. യാതൊരു കാരണവശാലും ടെൻഡർ ഫാറത്തിന്റെ വില മടക്കികൊടുക്കുന്നതല്ല. ടെൻഡർ ഫാറങ്ങൾ കൈമാററം ചെയ്യുവാൻ പാടില്ലാത്തതുമാകുന്നു. ടെൻഡർഫാറങ്ങളുടെ

വില്പന 30-6-1984 ഉച്ച കഴിഞ്ഞു 1 മണിക്ക് അവസാനിക്കുന്നതാണ്. ചെക്കുകൾ, തപാൽ മുദ്രകൾ മുതലായവ ടെൻഡർ ഫാറത്തിന്റെ വിലയായി സ്വീകരിക്കുകയോ, ടെൻഡർ ഫാറം വി. പി. പി. ആയി അയക്കുകയോ ചെയ്യുന്നതല്ല. ആവശ്യമുള്ളവർക്ക് ഡ്യൂപ്ലിക്കേറ്റ് ടെൻഡർ ഫാറങ്ങൾ 4 രൂപ 35 പൈസ (നാലു രൂപാ മുപ്പത്തിയഞ്ച് പൈസാ) ഒടുക്കിയാൽ ലഭിക്കുന്നതാണ്.

| | |
|---|---|
| സർവെ കല്ലുകളുടെ വിവരണം | നല്ല ഉറപ്പുള്ള 60x15x15 സെ. മീററർ അളവിലുള്ള കരികല്ലുകൾ നിയമാനുസരണമായി ചിഹ്നങ്ങളോടുകൂടി |
| ആവശ്യമുള്ള എണ്ണം | ഏകദേശം 20000 (ഇരുപതിനായിരം) |

എല്ലാ കല്ലുകളും ഉറപ്പുള്ള കരികല്ലിൽ ഉള്ളവയും ഓരോ കല്ലിന്റെയും മുകളിൽ നിന്നും മൂന്നിൽ ഒരു ഭാഗം ഒരുവിധം ചതുരപ്പെടുത്തിയതും അവയുടെ ഒരുവശത്ത് 1 സെ. മീററർ ആഴത്തിൽ മരു തെങ്ങടയാളം കൊത്തിയിട്ടുള്ളതുമായിരിക്കണം. തെങ്ങടയാളത്തിന് മൊത്തം 12 സെ മീ. നീളവും 7 സെ. മീ. വീതിയും ഉണ്ടായിരിക്കണം. തെങ്ങടയാളത്തിന്റെ മുകളററം കല്ലിന്റെ മുകൾപരപ്പിൽ നിന്നും 7 സെ. മീ. താഴെ ആയിരിക്കണം. ബ്ലോക്ക് ബൗണ്ടറിയിലും ഖണ്ഡ, ബൗണ്ടറിയിലും മററും സ്ഥാപിക്കേണ്ടിവരുന്ന കണ്ണാടി കല്ലുകൾക്കും മുൻസിപ്പൽ പ്രദേശത്തിന് സ്ഥാപിക്കേണ്ടിവരുന്ന കല്ലുകൾക്കും ഇൻഡന്റിൽ നിർദ്ദേശിച്ചിടുന്നവിധം നിയമാനുസൃതമുള്ള നിശ്ചിത അടയാളങ്ങൾ കൂടി ഉണ്ടായിരിക്കണം. ഓരോ ടെൻഡറിന്റെയും കൂടെ 850 രൂപാ (എണ്ണൂററി അൻപത് രൂപാ) നിരതദ്രവ്യം കെട്ടിവച്ച് രസീത് അടക്കം ചെയ്തിരിക്കേണ്ടതാണ്. നിരതദ്രവ്യം 30-6-1984 ഉച്ചയ്ക്ക് 12 മണിക്ക് മുൻപായി ഈ ആഫീസിൽ അടച്ചു രസീത് വാങ്ങിക്കൊള്ളേണ്ടതാണ്. നിരതദ്രവ്യം കെട്ടിവച്ച രസീത് അടക്കം ചെയ്യാത്ത ടെൻഡറുകൾ പരിഗണിക്കുന്നതല്ല. ടെൻഡറിന്റെ നിബന്ധനകളിൽ 33-ാം ഖണ്ഡികയിൽ നിർദ്ദേശിച്ച പ്രകാരം 3 രൂപായുടെ മുദ്രപത്രത്തിൽ നിശ്ചിത ഫാറത്തിൽ ഒരു കരാർ കൂടി ടെൻഡറിനോടുകൂടി അടക്കം ചെയ്തിരിക്കണം.

കൂടുതൽ വിവരങ്ങൾ നെയ്യാററിൻകര റീ. സർവ്വെ അസിസ്ററന്റ് ഡയറക്ടർ ആഫീസിൽ ഓഫീസ് സമയങ്ങളിൽ അറിയാവുന്നതാണ്.

ഈ. കേസരി,
റീ സർവ്വെ ആഫീസ്, അസി: ഡയറക്ടർ (റീ സർവേ),
നെയ്യാററിൻകര.

## Neyyattinkara Taluk

ലേലപ്പരസ്യം

നമ്പർ ബി3-10949/79. 1984 ഏപ്രിൽ 17.

നെയ്യാററിൻകര വില്ലേജിൽ സർവേ 202/2ഏ കണ്ടു കൃഷിഭൂമിയിൽ വീണുകിടക്കുന്നതും ഉദ്ദേശം 2500 (രണ്ടായിരത്തിഅഞ്ഞൂറ്) രൂപ മതിപ്പുവില വരുന്നതും 29-12-1981-ൽ ലേലം നിശ്ചയിച്ച് 1-12-1981-ലെ കേരളാഗസററിൽ ബോർഡ് ഓഫ് റവന്യൂ ഷീററിൽ 2311-ാം നമ്പർ പേജിൽ പരസ്യപ്പെടുത്തിയിരുന്നതും, തിരുവനന്തപുരം ജില്ലാകളക്ടറുടെ സ്റേറ കാരണം പ്രസ്തുത ദിവസം ലേലം നടക്കാത്തതുമായ ടി തടി 30-5-1984-ാം തീയതി പകൽ 11 മണിക്ക് സ്ഥലത്തുവച്ച് നെയ്യാററിൻകര തഹശീൽദാർ പരസ്യമായി ലേലം ചെയ്തു വിൽക്കുന്നതാണ്. ലേലത്തിൽ പങ്കുകൊള്ളണമെന്നാഗ്രഹിക്കുന്നവർ ലേലം തുടങ്ങുന്നതിന് മുൻപായി 250 രൂപ നിരതദ്രവ്യം കെട്ടിവയ്ക്കേണ്ടതും ഏററവും കൂടുതൽ തുകയ്ക്ക് ലേലംവിളി കേൾക്കുന്ന ആളിന്റെ പേരിൽ ലേലം അവസാനിപ്പിക്കുന്നതും ബാക്കി ഉള്ളവരുടെ നിരതദ്രവ്യം ഉടൻതന്നെ തിരിച്ചു കൊടുക്കുന്നതും ലേലക്കാരന്റെ നിരതദ്രവ്യം ലേല തുകയിൽ വകവയ്ക്കുന്നതുമാണ്. ലേലം അംഗീകരിച്ചുകൊണ്ടുള്ള തിരുവനന്തപുരം ജില്ലാ കളക്ടറുടെ ഉത്തരവുകിട്ടി 7 ദിവസത്തിനകം ബാക്കി മുഴുവൻ തുകയും ഒടുക്കി ലേലക്കാരൻ സ്വന്തം ചെലവിൽ തടി സ്ഥലത്തുനിന്നും നീക്കം ചെയ്യേണ്ടതുമാണ്. ഇതിന് വീഴ്ച വരുത്തുന്നപക്ഷം വീണ്ടും ലേലം ചെയ്യുന്നതും അപ്രകാരം ലേലം ചെയ്യുന്നതുനിമിത്തം ഏന്തെങ്കിലും നഷ്ടം ഗവൺമെന്റിന് ഉണ്ടാകുന്നപക്ഷം ആ തുക ആദ്യ ലേലക്കാരനിൽനിന്നും ഈടാക്കുന്നതും, കൂടുതൽ വല്ലതും ഉണ്ടാകുന്നുവെങ്കിൽ ടി തുകയ്ക്ക് ആദ്യലേലക്കാരന് അവകാശമുണ്ടായിരിക്കുന്നതുമല്ല.

ലേല വ്യവസ്ഥകളിൽ മാററം വരുത്താനും ലേലം നിറുത്തിവയ്ക്കാനും ഉള്ള അധികാരം നെയ്യാററിൻകര തഹശീൽദാരിൽ നിക്ഷിപ്തമായിരിക്കുന്നതാണ്.

നെയ്യാററിൻകര. (ഒപ്പ്)
തഹശീൽദാർ.

പരസ്യം

(1)

നമ്പർ എ5-6354/84. 1984 ഏപ്രിൽ 10.

നെയ്യാററിൻകര താലൂക്കിൽ കോട്ടുകാൽ വില്ലേജിൽ മുല്ലൂർ ദേശത്ത് കുണേറത്തല വീട്ടിൽ വി. വിശ്വംഭരൻ നായർ മിലിട്ടറി സർവ്വീസിൽ നിന്നും പെൻഷനായിരിക്കവെ മരിച്ചുപോയതിനാൽ പരേതന് മിലിട്ടറി ഡിപ്പാർട്ടുമെന്റിൽനിന്നും കിട്ടാനുള്ള എല്ലാവിധ തുകകളും മററാനുകൂല്യങ്ങളും വാങ്ങുന്നതിനുവേണ്ടി ഒരു അവകാശ സർട്ടിഫിക്കററ് കിട്ടണമെന്ന് കാണിച്ച് ടി വീട്ടിൽ ബി. ആനന്ദവല്ലി അമ്മ ബോധിപ്പിച്ച അപേക്ഷയിൻമേൽ കോട്ടുകാൽ വില്ലേജാഫീസർ മുഖേന അവകാശ വിചാരണ നടത്തിവന്ന റിക്കാർഡിൻപ്രകാരം ടിയാൻ 14-2-1984-ൽ മരിച്ചുപോയതായും പരേതന് നിയമാനുസൃതാവകാശികളായി (1) ഭാര്യ ബി. ആനന്ദവല്ലി അമ്മയും (31 വയസ്) മക്കൾ (2) 5 വയസുള്ള ബിന്ദുവും, (3) 1 വയസും 8 മാസവും പ്രായമുള്ള മഞ്ജുവും (4) പരേതന്റെ മാതാവ് പി. സരസ്വതി അമ്മയും മാത്രമാണുള്ളതെന്നും പരേതന്റെ പിതാവ് ജീവിച്ചിരിപ്പില്ലെന്നും മൈനർ മക്കൾ ടി കുട്ടികളുടെ മാതാവിന്റെ സംരക്ഷണയിലാണെന്നും 4-ാം കക്ഷി ആനന്ദവല്ലി അമ്മയുടെ പേരിൽ അവകാശ സർട്ടിഫിക്കററ് കൊടുക്കുന്നതിന് സമ്മതിച്ച് മൊഴി രേഖപ്പെടുത്തിയിട്ടുള്ളതായും കാണുന്നതിനാൽ പരേതന് ലഭിക്കാനുള്ള ടി തുകയും മററാനുകൂല്യങ്ങളും വാങ്ങുന്നതിനുള്ള അവകാശി ഭാര്യ ബി. ആനന്ദവല്ലി അമ്മ മാത്രമാണെന്ന് കാണിച്ച് സർട്ടിഫിക്കററ് കൊടുക്കുന്നതിൽ ആർക്കെങ്കിലും ആക്ഷേപമുള്ളപക്ഷം അവർ ആ വിവരം ഈ പരസ്യം ഗസററിൽ പ്രസിദ്ധപ്പെടുത്തി 30 ദിവസത്തിനകം നേരിട്ട് ബോധിപ്പിക്കേണ്ടതാണ്. താമസിച്ചും തപാൽ മുഖേനയും കിട്ടുന്ന ആക്ഷേപങ്ങൾ സ്വീകരിക്കുന്നതല്ല.

(2)

നമ്പർ എ5-5648/84. 1984 ഏപ്രിൽ 5.

നെയ്യാററിൻകര താലൂക്കിൽ ചെങ്കൽ വില്ലേജിൽ ആറയൂർ ദേശത്ത് പെരുങ്ങോട്ടു കിഴക്കുംമുറി വീട്ടിൽ മുത്തുസ്വാമി മരിച്ചുപോയതിനാൽ പരേതന്റെ പേരിൽ വസ്തു ജാമ്യത്തിന്മേൽ കെട്ടപ്പെടുത്തിയിട്ടുള്ള റിക്കാർഡുകൾ തിരിയെ വാങ്ങുന്നതിനുവേണ്ടി ഒരു അവകാശ സർട്ടിഫിക്കററ് കിട്ടണമെന്ന് കാണിച്ച് ടി വീട്ടിൽ റോസമ്മയും മക്കളും ചേർന്ന് ബോധിപ്പിച്ച അപേക്ഷയിൻമേൽ ചെങ്കൽ വില്ലേജാഫീസർ മുഖേന അവകാശ വിചാരണ നടത്തിവന്ന റിക്കാർഡിൻപ്രകാരം ടിയാൻ 28-1-1984-ൽ മരിച്ചുപോയതായും പരേതന് നിയമാനുസൃതാവകാശികളായി (1) ഭാര്യ പി. റോസമ്മയും മക്കൾ (2) എം. രാജമണി 31 വയസ് (3) തങ്കമണി 28 വയസ് (4) എം. സെൽവമണി 24 വയസ് (5)

എം. സുരേഷ്ബാബു 12 വയസ്സ് എന്നിവരും മാത്രമാണുള്ളതെന്നും പരേതന്റെ മാതാപിതാക്കൾ ജീവിച്ചിരിപ്പില്ലെന്നും മൈനർ മകൻ മാതാവിന്റെ സംരക്ഷണയിലാണെന്നും കാണുന്നതിനാൽ ടി റിക്കാർഡുകൾ തിരിച്ചുവാങ്ങുന്നതിനുള്ള അവകാശികൾ മേൽപ്പറഞ്ഞവർ മാത്രമാണെന്ന് കാണിച്ച് സർട്ടിഫിക്കറ്റ് കൊടുക്കുന്നതിൽ ആർക്കെങ്കിലും ആക്ഷേപമുള്ള പക്ഷം അവർ ആ വിവരം ഈ പരസ്യം ഗസറ്റിൽ പ്രസിദ്ധപ്പെടുത്തി 30 ദിവസത്തിനകം നേരിട്ട് ബോധിപ്പിക്കേണ്ടതാണ്. താമസിച്ചും തപാൽ മുഖേനയും കിട്ടുന്ന ആക്ഷേപങ്ങൾ സ്വീകരിക്കുന്നതല്ല.

(3)

നമ്പർ എ5-6134/84. 1984 ഏപ്രിൽ 9.

നെയ്യാറ്റിൻകര താലൂക്കിൽ കീഴാറൂർ വില്ലേജിൽ ചെമ്പൂര് ദേശത്ത് ചിലമ്പറകീഴക്കേക്കോണം റോഡ് അരികത്ത് വീട്ടിൽ കമലാക്ഷി മരിച്ചുപോയതിനാൽ പരേതയുടെ പേരിൽ മാറശേഖരമംഗലം സ്റ്റേറ്റ് ബേങ്കിൽ പണയം വച്ചിട്ടുള്ള ആഭരണം (രൂപ 2,500-ന് താഴെ) വാങ്ങുന്നതിനുവേണ്ടി ഒരു അവകാശ സർട്ടിഫിക്കറ്റ് കിട്ടണമെന്ന് കാണിച്ച് ടി വീട്ടിൽ കെ. വിമല ബോധിപ്പിച്ച അപേക്ഷയിന്മേൽ കീഴാറൂർ വില്ലേജാഫീസർ മുഖേന അവകാശവിചാരണ നടത്തിവന്ന റിക്കാർഡിന് പ്രകാരം ടിയാൾ 3-12-1982-ൽ മരിച്ചുപോയതായും പരേതയ്ക്ക് നിയമാനുസൃത അവകാശികളായി മക്കൾ (1) കെ. വിമല 20 വയസ്സ് (2) മോഹനൻ 16 വയസ്സ് (3) ഉഷ 13 വയസ്സ് ഇവർ മാത്രമാണുള്ളതെന്നും പരേതയുടെ ഭർത്താവ് ജീവിച്ചിരിപ്പില്ലെന്നും 2-ം 3-ം കക്ഷികൾ ഒന്നാം കക്ഷിയുടെ സംരക്ഷണയിലാണെന്നും കാണുന്നതിനാൽ പരേതയുടെ പേരിൽ പണയം വച്ചിട്ടുള്ള ആഭരണം തിരിച്ചെടുക്കുന്നതിനുള്ള അവകാശികൾ കെ. വിമല മാത്രമാണെന്ന് കാണിച്ച് സർട്ടിഫിക്കറ്റ് കൊടുക്കുന്നതിൽ ആർക്കെങ്കിലും ആക്ഷേപമുള്ളപക്ഷം അവർ ആ വിവരം ഈ പരസ്യം ഗസറ്റിൽ പ്രസിദ്ധപ്പെടുത്തി 30 ദിവസത്തിനകം നേരിട്ട് ബോധിപ്പിക്കേണ്ടതാണ്. താമസിച്ചും തപാൽ മുഖേനയും കിട്ടുന്ന ആക്ഷേപങ്ങൾ സ്വീകരിക്കുന്നതല്ല.

താലൂക്കാഫീസ്,
നെയ്യാറ്റിൻകര.

(ഒപ്പ്)
തഹശീൽദാർ.

## Trivandrum Taluk

പരസ്യം

(1)

A5-4961/84. 1984 ഏപ്രിൽ 11.

ഗവൺമെന്റ് ഫിഷറീസ് ഹൈസ്കൂൾ ക്ലാപ്പനയിൽ മെക്കാനിക്കൽ ഇൻസ്ട്രക്റ്റർ ആയി ജോലി നോക്കി വരവെ ലീവെടുത്ത് ഇറാക്കിൽ പോയി ജോലി ചെയ്തുവരുമ്പോൾ അന്തരിച്ചുപോയ ശ്രീ. എ. വത്സകുമാറിന്റെ അനന്തരാവകാശികൾക്ക് പരേതന് ഗവൺമെന്റിൽ നിന്നും ലഭിക്കാനുള്ള ആനുകൂല്യങ്ങൾ വാങ്ങുന്നതിനും, പരേതന് യൂണിയൻ ബാങ്കിന്റെ തിരുവനന്തപുരം ശാഖയിൽ നിക്ഷേപിച്ചിട്ടുള്ള 2,500 രൂപയ്ക്കു താഴെ വരുന്ന തുക പിൻവലിയ്ക്കുന്നതിനും, പരേതന്റെ ആശ്രിതനു ജോലി ലഭിക്കുന്നതിനുംവേണ്ടി ഒരു അവകാശ സർട്ടിഫിക്കറ്റ് കിട്ടണമെന്നു കാണിച്ച് മടത്തുവിളാകം വില്ലേജിൽ, കുറവൻകോണം T. C. 4/1136-ാം നമ്പർ വസതിയിൽ താമസം ശ്രീ. D. അഡ്രിയൽ സമർപ്പിച്ച അപേക്ഷ മടത്തുവിളാകം വില്ലേജാഫീസർ മുഖാന്തിരം അവകാശ വിചാരണ നടത്തിവന്ന റിപ്പോർട്ടുകൊണ്ടും മരണസർട്ടിഫിക്കറ്റുകൊണ്ടും ടിയാൻ 7-5-1983-ൽ മരിച്ചുപോയതായും ടിയാന്റെ നിയമാനുസൃത അവകാശികളായി താഴെ പറയുന്നവർ മാത്രമേയുള്ളുവെന്നും അറിവായിരിക്കുന്നു.

| | | | Age |
|---|---|---|---|
| 1 | D. Adriel | Father | 75 |
| 2 | Mrs. Mercy Adriel | Mother | 64 |
| 3 | A. Rajkumar | Brother | 44 |
| 4 | Annie Evelyn | Sister | 40 |
| 5 | A. Saline | ,, | 34 |
| 6 | A. Chandrakumar | Brother | 32 |
| 7 | Mrs. Myrtle Jaju Jacobs | Sister | 24. |

മേൽപ്പറഞ്ഞ 2-ം, 4 മുതൽ 6വരെ കക്ഷികൾ 1-ാം കക്ഷി പേരിൽ പരേതനുള്ള ആനുകൂല്യങ്ങൾ വാങ്ങുന്നതിന് സമ്മതിച്ച് മൊഴി രേഖപ്പെടുത്തിയിട്ടുണ്ട്.

അതനുസരിച്ച് അവകാശ സർട്ടിഫിക്കറ്റ് നൽകുന്നതിൽ ആർക്കെങ്കിലും ആക്ഷേപമുള്ളപക്ഷം ആയത് ഈ പരസ്യം കേരള ഗവൺമെന്റ് ഗസറ്റിൽ പ്രസിദ്ധപ്പെടുത്തി 30 ദിവസത്തിനകം ഈ ആഫീസിൽ നേരിട്ടു ഹാജരായി രേഖാമൂലം ബോധിപ്പിച്ചുകൊള്ളേണ്ടതും അവധി കഴിഞ്ഞും തപാൽ മാർഗ്ഗമായും ലഭിക്കുന്ന ആക്ഷേപങ്ങൾ സ്വീകരിക്കുന്നതല്ലാത്തതുമാകുന്നു.

(2)

A5-4717/84. 1984 ഏപ്രിൽ 11.

എഡ്യൂക്കേഷൻ ഡിപ്പാർട്ടുമെന്റിൽ ജോലിനോക്കി പെൻഷൻപറ്റി വീട്ടിൽ കഴിയവേ അന്തരിച്ചുപോയ ശ്രീ. ശിവരാമൻ നായരുടെ അനന്തരാവകാശികൾക്ക് പരേതന് ഡിപ്പാർട്ടുമെന്റിൽ നിന്നും ലഭിക്കാനുള്ള പെൻഷൻ കുടിശ്ശിക വാങ്ങുന്നതിന് ഒരു അവകാശ സർട്ടിഫിക്കറ്റ് കിട്ടണമെന്നു കാണിച്ച് കടകംപള്ളി വില്ലേജിൽ, ആനയറ കടുക്കറ വീട്ടിൽ താമസം ശ്രീമതി കെ. സരസ്വതി അമ്മ ബോധിപ്പിച്ച അപേക്ഷ കടകംപള്ളി വില്ലേജാഫീസർ മുഖാന്തിരം അവകാശ വിചാരണ നടത്തിവന്ന റിപ്പോർട്ടുകൊണ്ടും മരണ സർട്ടിഫിക്കറ്റുകൊണ്ടും ടിയാൻ 7-8-1983-ൽ മരിച്ചുപോയതായും ടിയാന്റെ നിയമാനുസൃത അവകാശികളായി താഴെ പറയുന്നവർ മാത്രമേയുള്ളുവെന്നും അറിവായിരിക്കുന്നു.

| | | | വയസ്സ് |
|---|---|---|---|
| 1 | കെ. സരസ്വതിയമ്മ | ഭാര്യ | 60 |
| 2 | S. പ്രഭാകരൻ നായർ | മകൻ | 40 |
| 3 | S. ലളിത | മകൾ | 37 |
| 4 | S. ലീലാഭായി | ,, | 34 |
| 5 | S. രാജശേഖരൻ നായർ | മകൻ | 31 |
| 6 | S. ശ്രീകുമാരൻ നായർ | ,, | 28 |
| 7 | S. ശ്രീകുമാരിയമ്മ | മകൾ | 25 |
| 8 | S. മുരളീധരൻ നായർ | മകൻ | 21 |

മേൽപ്പറഞ്ഞ 2 മുതൽ 8 വരെ കക്ഷികൾ 1-ാം കക്ഷി പേരിൽ പരേതനുള്ള ആനുകൂല്യങ്ങൾ വാങ്ങുന്നതിന് സമ്മതിച്ചു മൊഴി രേഖപ്പെടുത്തിയിട്ടുണ്ട്.

പരേതന്റെ മാതാവും പിതാവും ജീവിച്ചിരിപ്പില്ല. അതനുസരിച്ച് അവകാശ സർട്ടിഫിക്കറ്റ് നൽകുന്നതിൽ ആർക്കെങ്കിലും ആക്ഷേപമുള്ളപക്ഷം ആയത് ഈ പരസ്യം കേരളാ ഗവൺമെന്റ് ഗസറ്റിൽ പ്രസിദ്ധപ്പെടുത്തി 30 ദിവസത്തിനകം ഈ ആഫീസിൽ നേരിട്ട് ഹാജരായി രേഖാമൂലം ബോധിപ്പിച്ചുകൊള്ളേണ്ടതും അവധി കഴിഞ്ഞും തപാൽ മാർഗ്ഗമായും ലഭിക്കുന്ന ആക്ഷേപങ്ങൾ സ്വീകരിക്കുന്നതല്ലാത്തതുമാകുന്നു.

(3)

A5-5665/84. 1984 ഏപ്രിൽ 11.

ഗവൺമെന്റ് സെക്രട്ടറിയേറ്റിൽ ജനറൽ എഡ്യൂക്കേഷൻ വകുപ്പിൽ പ്യൂൺ ആയി ജോലി നോക്കിവരവെ അന്തരിച്ചുപോയ ശ്രീ. S. കൃഷ്ണന്റെ അനന്തരാവകാശികൾക്ക് സർക്കാരിൽ നിന്നും ലഭിക്കാനുള്ള ആനുകൂല്യങ്ങൾ വാങ്ങുന്നതിന് ഒരു അവകാശ സർട്ടിഫിക്കറ്റ് കിട്ടണമെന്നു കാണിച്ച് തൈയ്ക്കാട്, കണ്ണേറ്റുമുക്ക് T. C. 24/1510 കുളങ്ങര വസതിയിൽ താമസം ശ്രീമതി എം. സോമവതി ബോധിപ്പിച്ച അപേക്ഷ ചെന്തഴശ്ശേരി വില്ലേജാഫീസർ മുഖന്തിരം അവകാശ വിചാരണ നടത്തി

വന്ന റിപ്പോർട്ടുകൊണ്ടും മരണ സർട്ടിഫിക്കററുകൊണ്ടും ടിയാൻ 7-1-1984-ൽ മരിച്ചുപോയതായും ടിയാന്റെ നിയമാനുസൃത അവകാശികളായി താഴെ പറയുന്നവർ മാത്രമേയുള്ളുവെന്നും അറിവായിരിക്കുന്നു.

| | | | വയസ്സ് |
|---|---|---|---|
| 1 | സോമതി | ഭാര്യ | 53 |
| 2 | ചന്ദ്രിക | മകൾ | 35 |
| 3 | ഇന്ദിര | ,, | 33 |
| 4 | ശകുന്തളകുമാരി | ,, | 31 |
| 5 | ചന്ദ്രകുമാർ | മകൻ | 27 |
| 6 | ശ്യാമള | മകൾ | 25 |
| 7 | ഷീജകുമാരി | ,, | 23 |
| 8 | ഗോപകുമാർ | മകൻ | 21 |
| 9 | ശൈലജ | മകൾ | 19 |
| 10 | പ്രീതാറാണി | ,, | 16 |
| 11 | ബിന്ദുശ്രീ | ,, | 14 |
| 12 | വീണാകൃഷ്ണൻ | ,, | 12 |

മേൽപ്പറഞ്ഞ 2 മുതൽ 9 വരെ കക്ഷികൾ 1-ാം കക്ഷി പേരിൽ പരേതനുള്ള ആനുകൂല്യങ്ങൾ വാങ്ങുന്നതിന് സമ്മതിച്ച് മൊഴി രേഖപ്പെടുത്തിയിട്ടുണ്ട്.

പരേതന്റെ മാതാവും പിതാവും ജീവിച്ചിരിപ്പില്ല. മൈനർ സന്താനങ്ങൾ അപേക്ഷ കക്ഷിയായ ശ്രീമതി സോമാവതിയുടെ സംരക്ഷണയിലാണ്. അതനുസരിച്ച് അവകാശ സർട്ടിഫിക്കററ് നൽകുന്നതിൽ ആർക്കെങ്കിലും ആക്ഷേപമുള്ളപക്ഷം ആയത് ഈ പരസ്യം കേരളാ ഗവൺമെന്റ് ഗസററിൽ പ്രസിദ്ധപ്പെടുത്തി 30 ദിവസത്തിനകം ഈ ആഫീസിൽ നേരിട്ട് ഹാജരായി രേഖാമൂലം ബോധിപ്പിച്ചുകൊള്ളേണ്ടതും അവധി കഴിഞ്ഞും തപാൽ മാർഗ്ഗമായും ലഭിക്കുന്ന ആക്ഷേപങ്ങൾ സ്വീകരിക്കുന്നതല്ലാത്തതുമാകുന്നു.

(4)

A5-5339/84. 1984 ഏപ്രിൽ 11.

മിലിട്ടറിയിൽ ജോലി നോക്കി പെൻഷൻ വാങ്ങിവരവെ അന്തരിച്ചുപോയ ശ്രീ. നാരായണപിള്ള കൃഷ്ണൻ നായരുടെ അനന്തരാവകാശികൾക്ക് അദ്ദേഹത്തിന് മിലിട്ടറിയിൽ നിന്നും ലഭിക്കാനുള്ള പെൻഷൻ കുടിശ്ശിക, ഫാമിലി പെൻഷൻ എന്നിവ ലഭിക്കുന്നതിന് ഒരു അവകാശ സർട്ടിഫിക്കററ് കിട്ടണമെന്ന് കാണിച്ച് തിരുവല്ല വില്ലേജിൽ മത്തൂനട കൃഷ്ണവിലാസം ബംഗ്ലാവിൽ താമസം ശ്രീമതി എൽ. കമലം ബോധിപ്പിച്ച അപേക്ഷ തിരുവല്ല വില്ലേജാഫീസർ മുഖാന്തിരം അവകാശ വിചാരണ നടത്തിവന്ന റിപ്പോർട്ടുകൊണ്ടും മരണസർട്ടിഫിക്കററുകൊണ്ടും ടിയാൻ 27-1-1984-ൽ മരിച്ചുപോയതായും ടിയാന്റെ നിയമാനുസൃത അവകാശികളായി താഴെ പറയുന്നവർ മാത്രമേയുള്ളുവെന്നും അറിവായിരിക്കുന്നു.

| | | | വയസ്സ് |
|---|---|---|---|
| 1 | എൽ. കമലമ്മ | ഭാര്യ | 56 |
| 2 | കെ. രവിരാജ് | മകൻ | 36 |
| 3 | കെ. ബാലചന്ദ്രൻ നായർ | മകൻ | 33 |
| 4 | കെ. സോമശേഖരൻ നായർ | മകൻ | 30 |
| 5 | കെ. ഗോപാലകൃഷ്ണൻ നായർ | മകൻ | 26 |
| 6 | കെ. രമാദേവി | മകൾ | 24 |

മേൽപ്പറഞ്ഞ 2 മുതൽ 5 വരെ കക്ഷികൾ 1-ാം കക്ഷി പേരിൽ പരേതനുള്ള ആനുകൂല്യങ്ങൾ വാങ്ങുന്നതിന് സമ്മതിച്ച് മൊഴി രേഖപ്പെടുത്തിയിട്ടുണ്ട്.

പരേതന്റെ മാതാവ് ജീവിച്ചിരിപ്പില്ല. അതനുസരിച്ച് അവകാശ സർട്ടിഫിക്കററ് നൽകുന്നതിൽ ആർക്കെങ്കിലും ആക്ഷേപമുള്ളപക്ഷം ആയത് ഈ പരസ്യം കേരളാ ഗവൺമെന്റ് ഗസററിൽ പ്രസിദ്ധപ്പെടുത്തി 30 ദിവസത്തിനകം ഈ ആഫീസിൽ നേരിട്ട് ഹാജരായി രേഖാമൂലം ബോധിപ്പിച്ചുകൊള്ളേണ്ടതും അവധി കഴിഞ്ഞും തപാൽ മാർഗ്ഗമായും ലഭിക്കുന്ന ആക്ഷേപങ്ങൾ സ്വീകരിക്കുന്നതല്ലാത്തതുമാകുന്നു.

(5)

A5-4713/84. 1984 ഏപ്രിൽ 11.

മിലിട്ടറിയിൽനിന്നും പെൻഷൻ ആയശേഷം കേരളപത്രിക ദിനപത്രം ആഫീസിൽ ജോലിനോക്കി വരവെ അന്തരിച്ചുപോയ ശ്രീ. കൃഷ്ണൻ നായരുടെ അനന്തരാവകാശികൾക്ക് പരേതന്റെ പേരിൽ ലഭിക്കാനുള്ള E.S.I. കുടിശ്ശിക, മിലിട്ടറി പെൻഷൻ എന്നിവ വാങ്ങുന്നതിനും, തിരുമല പോസ്റ്റാഫീസിൽ നിക്ഷേപിച്ചിട്ടുള്ള 2,500 രൂപയ്ക്ക് താഴെ വരുന്ന തുക പിൻവലിക്കുന്നതിനും ഒരു അവകാശ സർട്ടിഫിക്കററ് കിട്ടണമെന്നു കാണിച്ച് ആറാമട വില്ലേജിൽ കൊങ്കളം കൃഷ്ണ നിവാസിൽ താമസം ശ്രീമതി പി. സരോജിനി അമ്മ ബോധിപ്പിച്ച അപേക്ഷ ആറാമട വില്ലേജാഫീസർ മുഖാന്തിരം അവകാശവിചാരണ നടത്തിവന്ന റിപ്പോർട്ടുകൊണ്ടും മരണ സർട്ടിഫിക്കററുകൊണ്ടും ടിയാൻ 18-12-1983-ൽ മരിച്ചുപോയതായും ടിയാന്റെ നിയമാനുസൃത അവകാശികളായി താഴെ പറയുന്നവർ മാത്രമേയുള്ളുവെന്നും അറിവായിരിക്കുന്നു.

| | | | വയസ്സ് |
|---|---|---|---|
| 1 | പി. സരോജിനി അമ്മ | ഭാര്യ | 50 |
| 2 | കെ. വിജയകുമാർ | മകൻ | 31 |
| 3 | കെ. രാധാകൃഷ്ണൻ നായർ | മകൻ | 30 |
| 4 | കെ. രവികുമാർ | മകൻ | 26 |

മേൽപ്പറഞ്ഞ 2 മുതൽ 4 വരെ കക്ഷികൾ 1-ാം കക്ഷി പേരിൽ പരേതനുള്ള ആനുകൂല്യങ്ങൾ വാങ്ങുന്നതിന് സമ്മതിച്ച് മൊഴി രേഖപ്പെടുത്തിയിട്ടുണ്ട്.

പരേതന്റെ മാതാവ് ജീവിച്ചിരിപ്പില്ല. അതനുസരിച്ച് അവകാശ സർട്ടിഫിക്കററ് നൽകുന്നതിൽ ആർക്കെങ്കിലും ആക്ഷേപമുള്ളപക്ഷം ആയത് ഈ പരസ്യം കേരള ഗവൺമെന്റ് ഗസററിൽ പ്രസിദ്ധപ്പെടുത്തി 30 ദിവസത്തിനകം ഈ ആഫീസിൽ നേരിട്ട് ഹാജരായി രേഖാമൂലം ബോധിപ്പിച്ചുകൊള്ളേണ്ടതും അവധി കഴിഞ്ഞും തപാൽ മാർഗ്ഗമായും ലഭിക്കുന്ന ആക്ഷേപങ്ങൾ സ്വീകരിക്കുന്നതല്ലാത്തതുമാകുന്നു.

(6)

A5-5340/84. 1984 ഏപ്രിൽ 11.

K.S.E.B.യിൽ അക്കൗണ്ട് ആഫീസറായി ജോലി നോക്കി പെൻഷൻ ആയശേഷം പെൻഷൻ വാങ്ങിവരവെ അന്തരിച്ചുപോയ ശ്രീ. കെ. ശിവശങ്കരൻ നായരുടെ അനന്തരാവകാശികൾക്ക് ടിയാന്റെ പേരിൽ ലഭിക്കാനുള്ള പെൻഷൻ കുടിശ്ശിക, ഫാമിലി പെൻഷൻ എന്നിവ ലഭിക്കുന്നതിനും പരേതൻ സ്റേററ് ബാങ്ക് ഓഫ് ട്രാവൻകൂർ ധനലക്ഷ്മി ബാങ്ക് എന്നിവയിൽ നിക്ഷേപിച്ചിട്ടുള്ള 2,500 രൂപയ്ക്ക് താഴെ വരുന്ന തുക പിൻവലിക്കുന്നതിനും ഒരു അവകാശ സർട്ടിഫിക്കററ് വേണമെന്നു കാണിച്ച് അഞ്ചാമട വില്ലേജിൽ കാഞ്ഞിരംപാറ ലതാഭവനിൽ താമസം ശ്രീമതി ജാനകിഅമ്മ സരസ്വതി അമ്മ ബോധിപ്പിച്ച അപേക്ഷ അഞ്ചാമട വില്ലേജാഫീസർ മുഖാന്തിരം അവകാശ വിചാരണ നടത്തിവന്ന റിപ്പോർട്ടുകൊണ്ടും മരണ സർട്ടിഫിക്കററുകൊണ്ടും ടിയാൻ 12-12-1982-ൽ മരിച്ചുപോയതായും ടിയാന്റെ നിയമാനുസൃത അവകാശികളായി താഴെ പറയുന്നവർ മാത്രമേയുള്ളുവെന്നും അറിവായിരിക്കുന്നു.

| | | | വയസ്സ് |
|---|---|---|---|
| 1 | ജാനകിഅമ്മ സരസ്വതിഅമ്മ | ഭാര്യ | 59 |
| 2 | എസ്. രാധാകൃഷ്ണൻ | മകൻ | 34 |
| 3 | എസ്. മോഹൻകുമാർ | മകൻ | 32 |
| 4 | എസ്. ഹരിഷ് കുമാർ | മകൻ | 30 |
| 5 | ലതാകുമാരി | മകൾ | 28 |

പരേതന്റെ മാതാവും പിതാവും ജീവിച്ചിരിപ്പില്ല. അതനുസരിച്ച് അവകാശ സർട്ടിഫിക്കററ് നൽകുന്നതിൽ ആർക്കെങ്കിലും ആക്ഷേപമുള്ള പക്ഷം ആയത് ഈ പരസ്യം കേരള ഗവൺമെന്റ് ഗസററിൽ പ്രസിദ്ധപ്പെടുത്തി 30 ദിവസത്തിനകം ഈ ആഫീസിൽ നേരിട്ട്

ഹാജരായി രേഖാമൂലം ബോധിപ്പിച്ചുകൊള്ളേണ്ടതും അവധി കഴിഞ്ഞും തപാൽ മാർഗ്ഗമായും ലഭിക്കുന്ന ആക്ഷേപങ്ങൾ സ്വീകരിക്കുന്നതല്ലാത്തതുമാകുന്നു.

താലൂക്കാഫീസ്,
തിരുവനന്തപുരം.

(ഒപ്പ്)
തഹശീൽദാർ.

## Chirayinkil Taluk

പരസ്യം

നമ്പർ ബി6-21/84. 1984 മാർച്ച് 19.

ചിറയിൻകീഴ് താലൂക്കിൽ അഴൂർ വില്ലേജിൽ തെക്കേ തൊടിയിൽ വീട്ടിൽ (കിഷോർ ഹൗസ്) പി. എസ്. കിഷോർകുമാർ അന്തരിച്ചുപോയി എന്നും, പരേതൻ സ്റ്റേറ്റ് ബാങ്ക് ഓഫ് ട്രാവൻകൂറിന്റെ കോഴിക്കോട് ശാഖയിൽ നിക്ഷേപിച്ചിരുന്ന 500 രൂപയിൽ താഴെ മാത്രം വരുന്ന തുക വാങ്ങുന്നതിന് അവകാശ സർട്ടിഫിക്കറ്റ് നൽകണമെന്നു കാണിച്ച് പരേതന്റെ പിതാവ് ടിയിൽ എൻ. പുഷ്കരൻ ബോധിപ്പിച്ച അപേക്ഷ അഴൂർ വില്ലേജാഫീസർ മുഖാന്തിരം അവകാശവിചാരണ നടത്തി വരുത്തിയ റിക്കാർഡുകളിൽനിന്നും മരണസർട്ടിഫിക്കറ്റുകൊണ്ടും ശ്രീ. പി. എസ്. കിഷോർ കുമാർ 24-5-1983-ൽ അന്തരിച്ചുപോയി എന്നും പരേതന് താഴെ പറയുന്നവർ അവകാശികളായി ഉണ്ടെന്നും അറിവായിരിക്കുന്നു.

| | | | വയസ് |
|---|---|---|---|
| 1 | എൻ. പുഷ്കരൻ | പിതാവ് | 56 |
| 2 | എസ്. സത്യമാമ | മാതാവ് | 45 |
| 3 | പി. എസ്. ലില്ലി | സഹോദരി | 22 |
| 4 | പി. എസ്. ലോലി | ,, | 20 |

പരേതൻ അവിവാഹിതൻ ആയിരുന്നു. രണ്ടു മുതൽ നാലുവരെ കക്ഷികൾ തങ്ങൾക്കുള്ള അവകാശം കൂടി ഒന്നാം കക്ഷി പേരിൽ ഒഴിഞ്ഞു കൊണ്ടു മൊഴി രേഖപ്പെടുത്തിയിട്ടുണ്ട്.

ആകയാൽ പരേതന് ബാങ്കിൽ നിന്നും കിട്ടുവാനുള്ള തുകയിൽ പ്രസ്താവിച്ച തുക വാങ്ങുന്നതിനുള്ള നിയമാനുസൃത അവകാശി, പരേതന്റെ പിതാവ് ശ്രീ. എൻ. പുഷ്കരൻ മാത്രമാണെന്നു കാണിച്ച് അവകാശസർട്ടിഫിക്കറ്റ് കൊടുക്കുന്നതിൽ ആർക്കെങ്കിലും ആക്ഷേപമുള്ളപക്ഷം ഈ പരസ്യം ഗസറ്റിൽ പ്രസിദ്ധം ചെയ്യുന്ന തീയതിമുതൽ മുപ്പത് ദിവസത്തിനകം ഈ ആഫീസിൽ നേരിട്ട് ഹാജരായി ബോധിപ്പിച്ചുകൊള്ളേണ്ടതും, അവധി കഴിഞ്ഞും തപാൽ മാർഗ്ഗവും കിട്ടുന്ന ആക്ഷേപങ്ങൾ പരിഗണനാർഹമല്ലാത്തതുമാകുന്നു.

താലൂക്കാഫീസ്,
ആറ്റിങ്ങൽ.

എൻ. വാസുദേവൻ,
തഹശീൽദാർ,
ചിറയിൻകീഴ്.

## QUILON DISTRICT

നോട്ടീസ്

(1)

കൊല്ലം അസിസ്റ്റന്റ് കളക്ടർ ആഫീസിൽ നിന്നും പരസ്യപ്പെടുത്തുന്നത്.

നമ്പർ സി-2820/81. 1984 ഏപ്രിൽ 17.

കൊല്ലം താലൂക്കിൽ ചാത്തന്നൂർ പോലീസ് സ്റ്റേഷൻ കോമ്പൗണ്ടിൽ സൂക്ഷിച്ചിരിക്കുന്ന കെ.എൽ.വി. 6061-ാം നമ്പർ ടാക്സി കാർ (അംബാസിഡർ) 1984 മെയ് മാസം 28-ാം തീയതി പകൽ 3 മണിക്ക് അസിസ്റ്റന്റ് കളക്ടറോ, അധികാരപ്പെടുത്തുന്ന മറ്റു ഉദ്യോഗസ്ഥൻമാരോ ചാത്തന്നൂർ പോലീസ് സ്റ്റേഷൻ കോമ്പൗണ്ടിൽ വച്ച് പരസ്യമായി ലേലം ചെയ്തു വിൽക്കുന്നതാണ്. ലേലത്തിൽ പങ്കെടുക്കുവാൻ താൽപ്പര്യമുള്ളവർ ലേല സമയത്തിനു മുമ്പുതന്നെ ഹാജരായി ലേല ഉദ്യോഗസ്ഥന്റെ മുമ്പാകെ 500 രൂപ ഡേമണി കെട്ടിവയ്ക്കേണ്ടതാണ്. കൂടുതൽ തുകയ്ക്ക് ലേലം വിളി കൊള്ളുന്ന ആളിന്റെ പേരിൽ ലേലം സ്ഥിരപ്പെടുത്തുന്നതും, ലേല സംഖ്യ വിൽപന നികുതി അടക്കം ലേലം കഴിഞ്ഞാലുടൻ ഒന്നായി ഒടുക്കി രസീതു വാങ്ങേണ്ടതാണ്. അപ്രകാരം ചെയ്യാത്തപക്ഷം ഡേമണി തുക പ്രായശ്ചിത്തമായി സർക്കാരിലേക്ക് മുതൽ കൂട്ടുന്നതും ടി കാർ പുനർ ലേലം ചെയ്തു കൊടുക്കുന്നതുമാണ്. തൻമൂലം സർക്കാരിന് നഷ്ടം സംഭവിച്ചാൽ ആയതിന് ആദ്യലേലക്കാരൻ ഉത്തരവാദിയായിരിക്കുന്നതും ടി നഷ്ടം കേരളാ റവന്യൂ റിക്കവറി നിയമം അനുസരിച്ച് ഈടാക്കുന്നതുമാണ്. എന്നാൽ പുനർ ലേലത്തിൽ സർക്കാരിന് ലാഭം ഉണ്ടാകുകയാണെങ്കിൽ ആയതിന് ആദ്യലേലക്കാരന് യാതൊരു അവകാശവും ഉണ്ടായിരിക്കുന്നതല്ല. ലേലം സ്ഥിരപ്പെടുത്തിയ ഉത്തരവ് കിട്ടിയതിനു ശേഷമേ ടി കാർ ടി പോലീസ് സ്റ്റേഷൻ കോമ്പൗണ്ടിൽ നിന്നും കൊണ്ടുപോകുന്നതിന് ലേലം പിടിച്ച ആളിന് അധികാരമുള്ളൂ. ലേലം അംഗീകരിക്കുന്നതിനോ നിരാകരിക്കുന്നതിനോ ഉള്ള അധികാരം കൊല്ലം അസിസ്റ്റന്റ് കളക്ടരിൽ നിക്ഷിപ്തമായിരിക്കുന്നതാണ്.

ലേല സ്ഥലം—ചാത്തന്നൂർ പോലീസ് സ്റ്റേഷൻ കോമ്പൗണ്ട്

ലേലത്തീയതി—28-5-1984

സമയം—പകൽ 3 മണി

കാറിന്റെ മതിപ്പുവില—3,000 രൂപ.

(2)

നമ്പർ. ഇ-2898/84. 1984 ഏപ്രിൽ 10.

കൊട്ടാരക്കര താലൂക്കിൽ കടയ്ക്കൽ വില്ലേജിൽ സർവ്വെ 257/7 റോഡു പുറമ്പോക്കിൽ നിൽക്കുന്ന ഒരു പാലമരം 1984 മെയ് മാസം 22-ാം തീയതി പകൽ 3 മണിക്ക് അസിസ്റ്റന്റ് കളക്ടറോ, അധികാരപ്പെടുത്തുന്ന മറ്റു ഉദ്യോഗസ്ഥൻമാരോ പരസ്യമായി ലേലം ചെയ്തു വിൽക്കുന്നതാണ്. ലേലത്തിൽ പങ്കെടുക്കുവാൻ താൽപ്പര്യമുള്ളവർ ലേലസമയത്തിനു മുൻപുതന്നെ ഹാജരായി ലേലഉദ്യോഗസ്ഥന്റെ മുമ്പാകെ 400 രൂപാ ഡേമണി കെട്ടിവയ്ക്കേണ്ടതാണ്. കൂടുതൽ തുകയ്ക്ക് ലേലം വിളികൊള്ളുന്ന ആളിന്റെ പേരിൽ ലേലം സ്ഥിരപ്പെടുത്തലിന് വിധേയമായി ലേലം ഉറപ്പിക്കുന്നതും, ലേലസംഖ്യ വിൽപ്പന നികുതി അടക്കം ലേലം കഴിഞ്ഞാലുടൻ ഒന്നായി ഒടുക്കി രസീതു വാങ്ങേണ്ടതാണ്. അപ്രകാരം ചെയ്യാത്തപക്ഷം ഡേമണി തുക പ്രായശ്ചിത്തമായി സർക്കാരിലേക്ക് മുതൽ കൂട്ടുന്നതും വൃക്ഷം പുനർലേലം ചെയ്തു കൊടുക്കുന്നതുമാണ്. തൻമൂലം സർക്കാരിലേക്ക് വല്ല നഷ്ടവും സംഭവിക്കുന്നതാകയാൽ അതിന് ആദ്യലേലക്കാരൻ ഉത്തരവാദിയായിരിക്കുന്നതും റവന്യൂ റിക്കവറി നടപടിപ്രകാരം ടി നഷ്ടം ഈടാക്കുന്നതുമാണ്. എന്നാൽ പുനർലേലത്തിൽ സർക്കാരിനു ലാഭമുണ്ടാകുകയാണെങ്കിൽ ആയതിന് ആദ്യലേലക്കാരന് അവകാശമുണ്ടായിരിക്കുന്നതല്ല. ലേലം സ്ഥിരപ്പെടുത്തിയ ഉത്തരവു കിട്ടിയതിനു ശേഷമേ വൃക്ഷം മുറിക്കാൻ പാടുള്ളൂ. ലേലം അംഗീകരിക്കുന്നതിനോ, നിരാകരിക്കുന്നതിനോ ഉള്ള അധികാരം കൊല്ലം ജില്ലാ കളക്ടറിൽ നിക്ഷിപ്തമായിരിക്കുന്നതാണ്.

| | |
|---|---|
| ലേലസ്ഥലം | കടയ്ക്കൽ വില്ലേജിൽ പോസ്റ്റാഫീസിനു സമീപം |
| ലേലത്തീയതി | 22-5-1984 |
| സമയം | 3 മണി |
| മരത്തിന്റെ മതിപ്പുവില | 2,000 രൂപാ |

(ഒപ്പ്)
അസിസ്റ്റന്റ് കളക്ടർ.

കൊല്ലം.

## Karunagappally Taluk

പരസ്യം

(1)

സി2-2841/84. 1984 ഏപ്രിൽ 3.

കരുനാഗപ്പള്ളി താലൂക്കിൽ പന്മന വില്ലേജിൽ വടക്കുംതല മേക്കും മുറിയിൽ ഹാരിസ് വേനിൽ പരേതനായ ഡി. അലക്സ് പേരിൽ പന്മന സർവ്വീസ് സഹകരണ ബാങ്കിലുള്ള അംഗത്വഫീസ്, ഓഹരി, നിക്ഷേപം തുടങ്ങിയ ഇനങ്ങളിലുള്ള തുക വാങ്ങുന്നതിന് അവകാശസർട്ടിഫിക്കറ്റിനായി പരേതന്റെ മകൻ ടി വീട്ടിൽ ആൻഡ്രൂസ് അലക്സ് ബോധിപ്പിച്ച അപേക്ഷയിന്മേൽ അവകാശവിചാരണ നടത്തിയതിൽ ടി ഡി. അലക്സ് മരിച്ചുപോയി എന്നും അവകാശികളായി പരേതന്റെ സന്താനങ്ങളായ ആൻഡ്രൂസ് അലക്സും മേറിൽഡാ വിക്ടറും മാത്രമേയുള്ളു എന്ന് ബോദ്ധ്യമായിരിക്കുന്നതിനാലും പരേതന്റെ ഭാര്യ നേരത്തെതന്നെ മരണപ്പെട്ടുപോയിട്ടുള്ളതിനാലും ടി തുകകൾ വാങ്ങുന്നതിന് നിയമാനുസൃത അവകാശികൾ ടി ആൻഡ്രൂസ് അലക്സും, മേറിൽഡാ വിക്ടറും മാത്രമാണെന്നു കാണിച്ച് അവകാശസർട്ടിഫിക്കറ്റ് നൽകുന്നതിൽ ആർക്കെങ്കിലും ആക്ഷേപമുള്ളപക്ഷം ആയത് ഈ പരസ്യം ഗസറ്റിൽ പ്രസിദ്ധപ്പെടുത്തി 30 ദിവസത്തിനകം രേഖാമൂലം ഈ ആഫീസിൽ ഹാജരാക്കണം. കാലാവധി കഴിഞ്ഞും തപാൽമാർഗ്ഗവും വരുന്ന ആക്ഷേപങ്ങൾ പരിഗണിക്കുന്നതല്ല.

(2)

സി2-4618/84. 1984 ഏപ്രിൽ 7.

കരുനാഗപ്പള്ളി താലൂക്കിൽ കുലശേഖരപുരം വില്ലേജിൽ ആദിനാട് തെക്കുംമുറിയിൽ വാഴയിൽ വീട്ടിൽ രുഗ്മിണിയമ്മ കിരികാട്ടു പഞ്ചായത്തിൽ മഹാത്മാഗാന്ധി മെമ്മോറിയൽ എൽ.പി. സ്കൂളിൽ അദ്ധ്യാപികയായി ജോലിയിലിരിക്കവെ മരണമടഞ്ഞതിനാൽ സർക്കാരിൽ നിന്നും ലഭിക്കുവാനുള്ള പ്രോവിഡന്റ് ഫണ്ട് തുടങ്ങിയ ആനുകൂല്യങ്ങൾ വാങ്ങുന്നതിന് അവകാശ സർട്ടിഫിക്കറ്റിനായി പരേതയുടെ ഭർത്താവ് ടി വീട്ടിൽ ശ്രീ. കെ. എസ്. ഗോപി ബോധിപ്പിച്ച അപേക്ഷയിന്മേൽ അവകാശവിചാരണ നടത്തിയതിൽ ടി രുഗ്മിണിയമ്മ മരിച്ചുപോയി എന്നും അവകാശികളായി പരേതയുടെ ഭർത്താവായ ടി ഗോപിയും ഏകസന്താനമായ 14 വയസുള്ള ഹരിഗോപിനാഥും മാത്രമേയുള്ളു എന്നു ബോദ്ധ്യമായിരിക്കുന്നതിനാലും സന്താനം അപേക്ഷകന്റെ സംരക്ഷണയിലായതിനാലും, ടി ആനുകൂല്യം വാങ്ങുന്നതിനുള്ള നിയമാനുസൃത അവകാശി ടി കെ. എസ്. ഗോപി മാത്രമാണെന്നു കാണിച്ചു അവകാശ സർട്ടിഫിക്കറ്റ് നൽകുന്നതിൽ ആർക്കെങ്കിലും ആക്ഷേപമുള്ള പക്ഷം ആയത് ഈ പരസ്യം ഗസറ്റിൽ പ്രസിദ്ധപ്പെടുത്തി 30 ദിവസത്തിനകം രേഖാമൂലം ഈ ആഫീസിൽ ഹാജരാക്കേണ്ടതാണ്. കാലാവധി കഴിഞ്ഞും തപാൽ മാർഗ്ഗവും വരുന്ന ആക്ഷേപങ്ങൾ പരിഗണിക്കുന്നതല്ല.

(3)

സി2-3180/84. 1984 ഏപ്രിൽ 7.

കരുനാഗപ്പള്ളി താലൂക്കിൽ ചവറ വില്ലേജിൽ കുളങ്ങരഭാഗം മുറിയിൽ പുത്തൻ വീട്ടിൽ പരേതനായ പ്രഭാകരൻ ചവറ സ്റ്റേറ്റ് ബാങ്ക്, ഫെഡറൽ ബാങ്ക് എന്നിവിടങ്ങളിൽ പണയം വച്ചിട്ടുള്ള സ്വർണ്ണാഭരണങ്ങൾ തിരിച്ചു വാങ്ങുന്നതിനുവേണ്ടി അവകാശ സർട്ടിഫിക്കറ്റിനായി ടി വീട്ടിൽ സതിയമ്മ ബോധിപ്പിച്ച അപേക്ഷയിന്മേൽ അവകാശവിചാരണ നടത്തിയതിൽ ടി പ്രഭാകരൻ മരിച്ചുപോയി എന്നും അവകാശികളായി പരേതന്റെ ഭാര്യ ടി സതിയമ്മയും അവരുടെ സന്താനങ്ങളും, പരേതന്റെ മാതാവും മാത്രമേയുള്ളു എന്നു ബോദ്ധ്യമായിരിക്കുന്നതിനാലും പരേതന്റെ മാതാവും മേജർ സന്താനങ്ങളും അവരുടെ അവകാശം അപേക്ഷകയ്ക്കുവേണ്ടി ഒഴിഞ്ഞു ഒഴിതന്നിട്ടുള്ളതിനാലും മൈനർ സന്താനങ്ങൾ അപേക്ഷകയുടെ സംരക്ഷണയിലായതിനാലും ടി സ്വർണ്ണാഭരണങ്ങൾ തിരിച്ചു വാങ്ങുന്നതിനുള്ള നിയമാനുസൃത അവകാശി ടി സതിയമ്മ മാത്രമാണെന്നു കാണിച്ച് അവകാശ സർട്ടിഫിക്കറ്റ് നൽകുന്നതിൽ ആർക്കെങ്കിലും ആക്ഷേപം ഉള്ളപക്ഷം ആയത് ഈ പരസ്യം ഗസറ്റിൽ പ്രസിദ്ധപ്പെടുത്തി 30 ദിവസത്തിനകം രേഖാമൂലം ഈ ആഫീസിൽ ബോധിപ്പിക്കേണ്ടതാണ്. കാലാവധി കഴിഞ്ഞും തപാൽ മാർഗ്ഗവും വരുന്ന ആക്ഷേപങ്ങൾ പരിഗണിക്കുന്നതല്ല.

(4)

സി2-4629/84. 1984 ഏപ്രിൽ 7.

കരുനാഗപ്പള്ളി താലൂക്കിൽ തൊടിയൂർ വില്ലേജിൽ വടക്കുംഭാഗം മുറിയിൽ പുത്തൻവീട്ടിൽ കിഴക്കതിൽ പരേതയായ കുഞ്ഞിപ്പിള്ള അമ്മയ്ക്ക് കൊല്ലം ലാൻഡ് ട്രൈബ്യൂണലിൽ നിന്നും ലഭിക്കുവാനുള്ള നഷ്ടപരിഹാര തുക വാങ്ങുന്നതിന് അവകാശ സർട്ടിഫിക്കറ്റിനായി പരേതയുടെ മകൻ ജനാർദ്ദനക്കുറുപ്പ് ബോധിപ്പിച്ച അപേക്ഷയിന്മേൽ അവകാശ വിചാരണ നടത്തിയതിൽ ടി കുഞ്ഞിപ്പിള്ള അമ്മ മരിച്ചുപോയി എന്നും അവകാശികളായി പരേതയുടെ സന്താനങ്ങളായ ടി ജനാർദ്ദനക്കുറുപ്പും, ദാമോദരക്കുറുപ്പും മാത്രമേയുള്ളു എന്നും ബോദ്ധ്യമായിരിക്കുന്നതിനാലും ടി തുക വാങ്ങുന്നതിനുള്ള നിയമാനുസൃത അവകാശികൾ ടി ജനാർദ്ദനക്കുറുപ്പും ദാമോദരക്കുറുപ്പും മാത്രമാണെന്നു കാണിച്ച് അവകാശ സർട്ടിഫിക്കറ്റ് നൽകുന്നതിൽ ആർക്കെങ്കിലും ആക്ഷേപമുള്ളപക്ഷം ആയത് ഈ പരസ്യം ഗസറ്റിൽ പ്രസിദ്ധപ്പെടുത്തി 30 ദിവസത്തിനകം രേഖാമൂലം ഈ ആഫീസിൽ ഹാജരാക്കണം. കാലാവധി കഴിഞ്ഞും തപാൽ മാർഗ്ഗവും വരുന്ന ആക്ഷേപങ്ങൾ പരിഗണിക്കപ്പെടുന്നതല്ല.

(5)

സി2-2936/84. 1984 ഏപ്രിൽ 7.

കരുനാഗപ്പള്ളി താലൂക്കിൽ കുലശേഖരപുരം വില്ലേജിൽ ആലപ്പാട് കരയിൽ ചക്കിട്ട മുറിയിൽ വീട്ടിൽ (ഹേം നിവാസ്) പരേതനായ രാമപ്പണിക്കർക്ക് സിവിൽ സപ്ലൈസ് വകുപ്പിൽ നിന്നും ലഭിക്കുവാനുള്ള ശമ്പളക്കുടിശ്ശിക തുക വാങ്ങുന്നതിനും മറ്റുമായി അവകാശ സർട്ടിഫിക്കറ്റിനായി പരേതന്റെ ഭാര്യ ടി വീട്ടിൽ ചന്ദ്രലീല ബോധിപ്പിച്ച അപേക്ഷയിന്മേൽ അവകാശവിചാരണ നടത്തിയതിൽ ടി രാമപ്പണിക്കർ മരിച്ചുപോയി എന്നും അവകാശികളായി പരേതന്റെ ഭാര്യ ടി ചന്ദ്രലീലയും അവരുടെ സന്താനങ്ങളും മാത്രമേയുള്ളു എന്നും ബോദ്ധ്യമായിരിക്കുന്നതിനാലും മേജർ സന്താനങ്ങൾ അവരുടെ അവകാശങ്ങൾ അപേക്ഷകയ്ക്കു വേണ്ടി ഒഴിഞ്ഞു മൊഴി രേഖപ്പെടുത്തിയിട്ടുള്ളതിനാലും മൈനർ സന്താനങ്ങൾ അപേക്ഷകയുടെ സംരക്ഷണയിലായതിനാലും ടി തുക വാങ്ങുന്നതിനുള്ള നിയമാനുസൃത അവകാശി ടി ചന്ദ്രലീല മാത്രമാണെന്നു കാണിച്ച് അവകാശസർട്ടിഫിക്കറ്റ് നൽകുന്നതിൽ ആർക്കെങ്കിലും ആക്ഷേപമുള്ള പക്ഷം ആയത് ഈ പരസ്യം ഗസറ്റിൽ പ്രസിദ്ധപ്പെടുത്തി 30 ദിവസത്തിനുള്ളിൽ രേഖാമൂലം ഈ ആഫീസിൽ ഹാജരാക്കേണ്ടതാണ്. കാലാവധി കഴിഞ്ഞും തപാൽ മാർഗ്ഗവും വരുന്ന ആക്ഷേപങ്ങൾ പരിഗണിക്കുന്നതല്ല.

(6)

സി2-4759/84. 1984 ഏപ്രിൽ 7.

കരുനാഗപ്പള്ളി താലൂക്കിൽ ചവറ വില്ലേജിൽ പുതുക്കാട് മുറിയിൽ ബ്രാഹ്മണശ്ശേരിൽ വീട്ടിൽ ബഷീർ കുട്ടി എന്ന എക്സ്-സർവ്വീസ്മാൻ മരിച്ചതിനാൽ മിലിട്ടറിയിൽ നിന്നും കിട്ടുവാനുള്ള പെൻഷൻ തുടങ്ങി ആനുകൂല്യങ്ങൾ വാങ്ങുന്നതിന് അവകാശ സർട്ടിഫിക്കറ്റിനായി പരേതന്റെ ഭാര്യ ടി വീട്ടിൽ അലീമാ ബഷീർ ബോധിപ്പിച്ച അപേക്ഷയിന്മേൽ അവകാശ വിചാരണ നടത്തിയതിൽ ടി ബഷീർ കുട്ടി മരിച്ചുപോയി എന്നും അവകാശികളായി പരേതന്റെ ഭാര്യ ടി അലീമാ ബഷീറും അവരുടെ മൈനർ സന്താനങ്ങളായ ഷീബാ (6), ജിനാസ് (4) പത്തു മാസം പ്രായമുള്ള ജസീമാ

എന്നിവരും മാത്രമേയുള്ളു എന്നു ബോദ്ധ്യമായിരിക്കുന്നതിനാലും മൈനർ സന്താനങ്ങൾ അപേക്ഷകയുടെ സംരക്ഷണയിലായതിനാലും ടി ആനുകൂല്യങ്ങൾ വാങ്ങുന്നതിനുള്ള നിയമാനുസൃത അവകാശി ടി അലീമാ ബഷീർ മാത്രമാണെന്നു കാണിച്ചു അവകാശ സർട്ടിഫിക്കററ് നൽകുന്നതിൽ ആർക്കെങ്കിലും ആക്ഷേപമുള്ള പക്ഷം ആയത് ഈ പരസ്യം ഗസററിൽ പ്രസിദ്ധപ്പെടുത്തി 30 ദിവസത്തിനകം രേഖാമൂലം ഈ ആഫീസിൽ ഹാജരാക്കണം. കാലാവധി കഴിഞ്ഞും തപാൽ മാർഗ്ഗവും വരുന്ന ആക്ഷേപങ്ങൾ പരിഗണിക്കുന്നതല്ല.

(7)

സി2-4767/84. 1984 ഏപ്രിൽ 7.

കരുനാഗപ്പള്ളി താലൂക്കിൽ പന്മന വില്ലേജിൽ കളരി മുറിയിൽ കണിച്ചിക്കുളങ്ങര മഠത്തിൽ വേലു നാരായണൻ കരുനാഗപ്പള്ളി നാഷണൽ ഹൈവേ സെക്ഷനിൽ എൻ. എം. ആർ. ജീവനക്കാരനായിരിക്കവേ മരണമടഞ്ഞയിനത്തിൽ ഗവൺമെൻറിൽ നിന്നും ലഭിക്കുവാനുള്ള ശമ്പള കുടിശ്ശിക, ഗ്രാററുവിററി, പ്രാവിഡൻറ് ഫണ്ട് തുടങ്ങിയ ആനുകൂല്യങ്ങളും, തൊഴിൽ ആനുകൂല്യം മുതലായവയും, ടിയാൻ ചവറ ഫെഡറൽ ബാങ്കിൽ വച്ചിട്ടുള്ള പണയ ഉരുപ്പടികളും മററുമായി അവകാശ സർട്ടിഫിക്കററിനായി പരേതന്റെ ഭാര്യ ടി വീട്ടിൽ ശാരദ ബോധിപ്പിച്ച അപേക്ഷയിൻമേൽ അവകാശ വിചാരണ നടത്തിയതിൽ ടി നാരായണൻ മരിച്ചുപോയി എന്നും അവകാശികളായി പരേതന്റെ ഭാര്യ ടി ശാരദയും അവരുടെ മക്കളായ മുരളീധരൻ (22), ശശിധരൻ (21) മീനാക്ഷിക്കുട്ടി (14) എന്നിവർ മാത്രമേയുള്ളു എന്നും ബോദ്ധ്യമായിരിക്കുന്നതിനാലും മൈനർ സന്താനം അപേക്ഷകയുടെ സംരക്ഷണയിലായതിനാലും അവകാശികൾ സമ്മതിച്ചു മൊഴി തന്ന തരത്തിൽ സർക്കാരിൽ നിന്നും ലഭിക്കുവാനുള്ള സാമ്പത്തിക ആനുകൂല്യങ്ങൾ വാങ്ങുന്നതിനും, ബാങ്കിൽ പണയം വച്ചിട്ടുള്ള സ്വർണ്ണ ഉരുപ്പടികൾ വാങ്ങുന്നതിനുള്ള അവകാശി ടി ശാരദയാണെന്നും, സർവ്വീസിലിരുന്നു മരിച്ചവരുടെ ആശ്രിതർക്ക് ജോലി കിട്ടുന്നതിനുള്ള നിയമപ്രകാരം ആനുകൂല്യം വാങ്ങുന്നതിനുള്ള അവകാശി പരേതന്റെ മകനായ ശശിധരനുമാണെന്നു കാണിച്ചു അവകാശ സർട്ടിഫിക്കററു നല്കുന്നതിൽ ആർക്കെങ്കിലും ആക്ഷേപമുള്ള പക്ഷം ആയത് ഈ പരസ്യം ഗസററിൽ പ്രസിദ്ധപ്പെടുത്തി 30 ദിവസത്തിനകം രേഖാമൂലം ഈ ആഫീസിൽ ഹാജരാക്കണം. കാലാവധി കഴിഞ്ഞും തപാൽ മാർഗ്ഗവും വരുന്ന ആക്ഷേപങ്ങൾ പരിഗണിക്കുന്നതല്ല.

താലൂക്കാഫീസ്, (ഒപ്പ്) .
കരുനാഗപ്പള്ളി. തഹശീൽദാർ.

## Kunnathoor Taluk

കുന്നത്തൂർ താലൂക്കാഫീസിൽ നിന്നും പരസ്യപ്പെടുത്തുന്നത്

(1)

No. G-1357/84. 1984 മാർച്ച് 6.

കുന്നത്തൂർ താലൂക്കിൽ മൈനാഗപ്പള്ളി വില്ലേജിൽ മൈനാഗപ്പള്ളി മുറിയിൽ സന്തോഷ് ഭവനത്തിൽ എസ്. തോമസ്സ് തരകൻ 17-1-1984-ൽ മരിച്ചുപോയിട്ടുള്ളതാണ്. ടി തോമസ്സ് തരകൻ മിലിട്ടറിയിൽ സേവനം അനുഷ്ഠിച്ചിരുന്ന കാലത്ത് ടിയാനു ലഭിക്കാനുണ്ടായിരുന്ന പെൻഷൻ കുടിശികയും മററാനുകൂല്യങ്ങളും ഉൾപ്പെടെ 2,500 രൂപയോളം വരുന്ന തുക വാങ്ങിയെടുക്കുന്നതിനുള്ള നിയമാനുസൃത അവകാശി പരേതന്റെ ഭാര്യ ശ്രീമതി അന്നമ്മ തോമസ്സ് ആണെന്നു കാണിച്ച് നൽകിയിരുന്ന അവകാശ സർട്ടിഫിക്കററിനു വേണ്ടിയുള്ള അപേക്ഷയിൻമേൽ മൈനാഗപ്പള്ളി വില്ലേജ് ആഫീസർവഴി അവകാശ വിചാരണ നടത്തിയതിൽ താഴെ പറയുന്നവർ മാത്രമാണ് പരേതന്റെ നിയമാനുസൃത അവകാശികൾ എന്ന് കാണുന്നു.

| ക്രമ നമ്പർ | പേര് | പരേതനുമായുള്ള ബന്ധം | വയസ്സ് |
|---|---|---|---|
| 1 | ശമുവേൽ തരകൻ | പിതാവ് | 72 |
| 2 | അന്നമ്മ ശമുവേൽ | മാതാവ് | 70 |
| 3 | അന്നമ്മ തോമസ്സ് | ഭാര്യ (അപേക്ഷക) | 37 |
| 4 | സന്തോഷ് | മകൻ | 12 |
| 5 | സാം മോൻ | ,, | 7 |
| 6 | ഷിബുമോൻ | ,, | 6 മാസം |

ഇതിൽ 4 മുതൽ 6 വരെയുള്ള മൈനർ കക്ഷികൾ മാതാവിന്റെ പൂർണ്ണ സംരക്ഷണയിൽ കഴിയുന്നവരും ഒന്ന്, രണ്ട് കക്ഷികൾ തങ്ങൾക്കുള്ള അവകാശം മൂന്നാം കക്ഷിയുടെ പേരിൽ ഒഴിഞ്ഞെഴുതി സ്റേററ്മെൻറ് നൽകിയിട്ടുള്ളതും ആണ്. ആയതിനാൽ പരേതനായ എസ്. തോമസ്സ് തരകൻ മിലിട്ടറിയിൽ സേവനം അനുഷ്ടിച്ചിരുന്ന കാലത്ത് കിട്ടാനുള്ള പെൻഷൻ കുടിശികയും മററാനുകൂല്യങ്ങളും ഉൾപ്പെടെയുള്ള തുക വാങ്ങിയെടുക്കുന്നതിന് പരേതന്റെ ഭാര്യയായ ശ്രീമതി അന്നമ്മ തോമസ്സിന് ഒരു അവകാശ സർട്ടിഫിക്കററ് കൊടുക്കുന്നതിന് ആർക്കെങ്കിലും ഏതെങ്കിലും ആക്ഷേപം ഉള്ളപക്ഷം ആയത് ഈ പരസ്യം കേരള ഗവൺമെൻറു ഗസററിൽ പ്രസിദ്ധപ്പെടുത്തി മുപ്പതു ദിവസത്തിനുള്ളിൽ ഈ ആഫീസിൽ ബോധിപ്പിച്ചുകൊള്ളേണ്ടതാണ്. അവധി കഴിഞ്ഞും തപാൽ മാർഗ്ഗവും വരുന്ന ആക്ഷേപങ്ങൾ പരിശോധിക്കുന്നതല്ല.

(2)

No. G. 870/84. 1984 മാർച്ച് 24.

കുന്നത്തൂർ താലൂക്കിൽ, ശാസ്താംകോട്ട വില്ലേജിൽ കരുന്തോട്ടുവാ മുറിയിൽ, വട്ടവിളവീട്ടിൽ കൊച്ചുമ്മൻ 12-2-1981-ൽ മരിച്ചുപോയിട്ടുള്ളതാണ്. പരേതൻ A. R. D. No. 273-ാം നമ്പർ റേഷൻകട നടത്തുന്നതിലേക്ക് ഡിപ്പോസിററ് ആയി കെട്ടിവച്ചിട്ടുള്ള 300 രൂപ തിരികെ വാങ്ങുന്നതിനുള്ള നിയമാനുസൃത അവകാശി പരേതന്റെ ഭാര്യയായ ടി വീട്ടിൽ ശ്രീമതി പി. കെ. മേരിക്കുട്ടിയാണെന്നു കാണിച്ച് ഒരു അവകാശസർട്ടിഫിക്കററിനുവേണ്ടി ബോധിപ്പിച്ചിരുന്ന അപേക്ഷയിൻമേൽ ശാസ്താംകോട്ട വില്ലേജ് ആഫീസർ മുഖേന അവകാശ വിചാരണ നടത്തിയതിൽ താഴെ പറയുന്നവർ മാത്രമാണ് പരേതന്റെ നിയമാനുസൃത അവകാശികൾ എന്നു കാണുന്നു.

| ക്രമ നമ്പർ | പേര് | പരേതനുമായുള്ള ബന്ധം | വയസ്സ് |
|---|---|---|---|
| 1 | പി. കെ. മേരിക്കുട്ടി (അപേക്ഷക) | ഭാര്യ | 45 |
| 2 | കെ. മോളിക്കുട്ടി | മകൾ | 23 |
| 3 | കെ. അമ്മിണിക്കുട്ടി | ,, | 21 |
| 4 | കെ. ജോസ് | മകൻ | 19 |
| 5 | കെ. മിനിമോൾ | മകൾ | 16 |
| 6 | കെ. ലൂസിമോൾ | ,, | 14 |
| 7 | കെ. സുജമോൾ | ,, | 11 |
| 8 | കെ. മണിമോൾ | ,, | 9 |
| 9 | കെ. എബിമോൾ | ,, | 6 |
| 10 | കെ. അനിഷ് | മകൻ | 3 |

ഇതിൽ 5 മുതൽ 10 വരെയുള്ള മൈനർ കക്ഷികൾ ഒന്നാം കക്ഷിയുടെ പൂർണ്ണ സംരക്ഷണയിൽ കഴിയുന്നവരും 2, 3, 4 കക്ഷികൾ തങ്ങൾക്കുള്ള അവകാശം ഒന്നാം കക്ഷിയുടെ പേരിൽ ഒഴിഞ്ഞെഴുതി സ്റേററുമെൻറ് നൽകിയിട്ടുള്ളതും ആണ്. ആയതിനാൽ പരേതനായ ശ്രീ. കൊച്ചുമ്മൻ, എ. ആർ. ഡി. നമ്പർ 273-ാം നമ്പർ റേഷൻകട നടത്തുന്നതിലേക്ക് ഡിപ്പോസിററായി കെട്ടിവച്ചിട്ടുള്ള 300 രൂപ തിരികെ വാങ്ങിയെടുക്കുന്നതിനുള്ള നിയമാനുസൃത അവകാശി പരേതന്റെ ഭാര്യയായ ശ്രീമതി പി. കെ. മേരിക്കുട്ടിയാണെന്നു കാണിച്ച് നൽകിയ അപേക്ഷയിൻമേൽ അവർക്ക് ഒരു അവകാശ സർട്ടിഫിക്കററ് കൊടുക്കുന്നതിന് ആർക്കെങ്കിലും

എന്തെങ്കിലും ആക്ഷേപം ഉള്ളപക്ഷം ആയത് ഈ നോട്ടീസ് കേരള ഗസററിൽ പ്രസിദ്ധപ്പെടുത്തി മുപ്പത് ദിവസത്തിനകം രേഖാമൂലം ഈ ആഫീസിൽ നേരിട്ട് ബോധിപ്പിച്ചുകൊള്ളേണ്ടതാണ്. വൈകി വരുന്നതും തപാൽമാർഗ്ഗവും വരുന്ന ആക്ഷേപങ്ങൾ പരിശോധിക്കുന്നതല്ല.

കുന്നത്തൂർ. (ഒപ്പ്)
തഹശീൽദാർ.

# PATHANAMTHITTA DISTRICT

## Ranni Taluk

പരസ്യം

(1)

നമ്പർ സി2-142/84. 1984 മാർച്ച് 17.

റാന്നി താലൂക്കിൽ അയിരൂർ വില്ലേജിൽ തടിയൂർ മുറിയിൽ പണിക്കന്റെത്ത് പി. റി. വർഗീസ് 1983 ജൂൺ 11-ാം തിയതി മരിച്ചുപോയിട്ടുള്ളതാണ്. പരേതന് ഫെഡറൽ ബാങ്കിന്റെ പുറമററം ബ്രാഞ്ചിൽ ഉദ്ദേശം 2,000 രൂപായിൽ കവിയാത്ത ഡിപ്പോസിററ് തുക ഉള്ളതായും ടി തുക വാങ്ങുന്നതിനുവേണ്ടി ഒരു അവകാശ സർട്ടിഫിക്കററ് നൽകണമെന്നു കാണിച്ച് പരേതന്റെ മകൻ ടിയിൽ പി. വി. തോമസ് ബോധിപ്പിച്ച അപേക്ഷയിൻമേൽ അയിരൂർ വില്ലേജ് ആഫീസർ മുഖാന്തിരം അവകാശ വിചാരണ നടത്തി വരുത്തിയ റിക്കാർഡുകൾ പരിശോധിച്ചതിൽ ടി പി. റി. വർഗീസ് 1983 ജൂൺ 11-ാം തീയതി മരിച്ചുപോയെന്നും പരേതന്റെ അവകാശികൾ താഴെ പറയുന്നവർ മാത്രമാണുള്ളതെന്നും അറിയുന്നു.

| ക്രമ നമ്പർ | പേരുവിവരം | പരേതനുമായുള്ള ബന്ധം |
|---|---|---|
| 1 | സാറാമ്മ വർഗീസ് | ഭാര്യ |
| 2 | പി. വി. തോമസ് | മകൻ |
| 3 | മറിയാമ്മ | മകൾ |

ഒന്നാംകക്ഷിയായ സാറാമ്മ വർഗീസ് തനിക്ക് അവകാശപ്പെട്ട തുക രണ്ടാം കക്ഷിയും തന്റെ മകനുമായ പി.വി. തോമസ് പേരിൽ കൊടുക്കുന്നതിന് സമ്മതിച്ച് മൊഴി നൽകിയിട്ടുണ്ട്. മൂന്നാം കക്ഷിയായ മറിയാമ്മയെ നിയമാനുസൃതം അവകാശങ്ങൾ കൊടുത്തു വിവാഹം കഴിച്ചിട്ടുള്ളതും ഭർതൃ ഗൃഹത്തിൽ താമസിച്ചു വരികയുമാണ്.

ആയതിനാൽ മേൽപറഞ്ഞ ഡിപ്പോസിററ് തുക വാങ്ങുന്നതിന് ഒരു അവകാശ സർട്ടിഫിക്കററ് ടിയിൽ പി.വി. തോമസ് പേരിൽ നൽകുന്നതിൽ ആർക്കെങ്കിലും എന്തെങ്കിലും ആക്ഷേപമുള്ള പക്ഷം ആയത് ഈ പരസ്യം കേരളാ ഗവൺമെന്റ് ഗസററിൽ പ്രസിദ്ധപ്പെടുത്തുന്ന തീയതി മുതൽ 30 ദിവസത്തിനകം ഈ ആഫീസിൽ നേരിട്ട് രേഖാമൂലം ബോധിപ്പിക്കേണ്ടതാണ്.

തപാലിലും താമസിച്ചും ലഭിക്കുന്ന അപേക്ഷ നിരസിക്കുന്നതുമായിരിക്കും.

(2)

നമ്പർ സി2-815/84. 1984 മാർച്ച് 17.

റാന്നി താലൂക്കിൽ വടശ്ശേരിക്കര വില്ലേജിൽ കൊമ്പനോലി എന്ന സ്ഥലത്ത് പട്ടിരേത്ത് വീട്ടിൽ പി. ഇ. ശമുവേൽ 9-10-1982-ൽ മരിച്ചുപോയിട്ടുള്ളതാണ്. പരേതൻ 1865-ാം നമ്പർ അക്കൗണ്ട് പ്രകാരം ബാക്കി കിട്ടാനുള്ള 150 രൂപായിൽ കുറയാത്ത തുകയും 1,000 രൂപയുടെ പണയ ഉരുപ്പടിയും തിരികെ വാങ്ങുന്നതിനുവേണ്ടി ഒരു അവകാശ സർട്ടിഫിക്കററ് നൽകണമെന്നു കാണിച്ച് പരേതന്റെ ഭാര്യ ടിയിൽ ചിന്നമ്മ ശമുവേൽ ബോധിപ്പിച്ച അപേക്ഷയിൻമേൽ വടശ്ശേരിക്കര വില്ലേജാഫീസർ മുഖാന്തിരം അവകാശ വിചാരണ നടത്തിച്ചു വരുത്തിയ റിക്കാർഡുകൾ പരിശോധിച്ചതിൽ ടി പി. ഇ. ശമുവേൽ 9-10-1982-ൽ മരിച്ചുപോയിയെന്നും പരേതന്റെ അവകാശികൾ താഴെ പറയുന്നവർ മാത്രമാണുള്ളതെന്നും അറിവായിരിക്കുന്നു.

| ക്രമ നമ്പർ | പേരുവിവരം | പരേതനുമായുള്ള ബന്ധം | വയസ്സ് |
|---|---|---|---|
| 1 | ചിന്നമ്മ ശമുവേൽ | ഭാര്യ | 61 |
| 2 | മാത്യു | മകൻ | 33 |
| 3 | ബാബു എന്നു വിളിക്കുന്ന എബ്രഹാം | ,, | 28 |
| 4 | സാംകുട്ടി | ,, | 26 |
| 5 | സണ്ണി എന്നു വിളിക്കുന്ന പി. എസ്. തോമസ് | ,, | 23 |
| 6 | കുഞ്ഞുമോൾ | മകൾ | 38 |
| 7 | അമ്മിണി | ,, | 36 |

പരേതന്റെ മാതാപിതാക്കൾ ജീവിച്ചിരിപ്പില്ല. രണ്ടുമുതൽ അഞ്ചുവരെയുള്ള കക്ഷികൾ തങ്ങൾക്കു ലഭിക്കേണ്ടുള്ള അവകാശം ഒന്നാം കക്ഷിയും തങ്ങളുടെ മാതാവുമായ ചിന്നമ്മ ശമുവേൽ പേരിൽ കൊടുക്കുന്നതിന് സമ്മതിച്ച് മൊഴി നൽകിയിട്ടുണ്ട്. ആറും ഏഴും കക്ഷികളായ കുഞ്ഞുമോൾ, അമ്മിണി എന്നിവർ വിവാഹിതരും ഭർതൃ ഗൃഹത്തിൽ താമസിച്ചു വരികയുമാണ്.

ആയതിനാൽ മേൽപ്പറഞ്ഞ തുക വാങ്ങുന്നതിനും പണയ ഉരുപ്പടികൾ വാങ്ങുന്നതിനുമുള്ള നിയമാനുസൃത അവകാശി പരേതന്റെ ഭാര്യ ടിയിൽ ചിന്നമ്മ ശമുവേൽ ആണെന്നു കാണിച്ച് ഒരു സർട്ടിഫിക്കററ് നൽകുന്നതിൽ ആർക്കെങ്കിലും എന്തെങ്കിലും ആക്ഷേപമുള്ളപക്ഷം ഈ പരസ്യം കേരളാ ഗവൺമെന്റ് ഗസററിൽ പ്രസിദ്ധപ്പെടുത്തുന്ന തീയതി മുതൽ 30 ദിവസത്തിനകം ഈ ആഫീസിൽ നേരിട്ട് രേഖാമൂലം ബോധിപ്പിക്കേണ്ടതാണ്.

അവധി കഴിഞ്ഞും തപാലിലും ലഭിക്കുന്ന ആക്ഷേപങ്ങൾ പരിഗണിക്കുന്നതല്ല.

താലൂക്കാഫീസ്,
റാന്നി. (ഒപ്പ്)
തഹശീൽദാർ.

## Thiruvalla Taluk

പരസ്യം

സി8-2152/84. 1984 ഏപ്രിൽ 4.

തിരുവല്ലാ താലൂക്കിൽ തോട്ടപ്പുഴശ്ശേരി വില്ലേജിൽ, മാരാമൺ മുറിയിൽ, പുത്തൻവീട്ടിൽ ശ്രീ. എ. കൃഷ്ണൻ ഹൃദയസ്തംഭനംമൂലം 27-2-1984-ൽ നിര്യാതനായി എന്നും ഒരു വിമുക്തഭടനായിരുന്ന ടിയാന്റെ പേരിൽ ലഭിച്ചുവന്നിരുന്ന പെൻഷൻതുക 150 രൂപ തുടർന്നു ലഭിക്കുന്നതിലേക്ക് അവകാശസർട്ടിഫിക്കററ് നൽകണമെന്നു കാണിച്ച് പരേതന്റെ ഭാര്യ ടിയിൽ ശ്രീമതി പങ്കജാക്ഷിയമ്മ ബോധിപ്പിച്ചിരുന്ന അപേക്ഷ തോട്ടപ്പുഴശ്ശേരി വില്ലേജാഫീസർ മുഖാന്തിരം അവകാശവിചാരണ നടത്തി വരുത്തിയ റിക്കാർഡുകൾ പരിശോധിച്ചതിൽ മേൽവിവരിച്ച ശ്രീ. എ. കൃഷ്ണൻ 1984 ഫെബ്രുവരി 27-ാം തിയതി നിര്യാതനായിട്ടുള്ളതാണെന്നും ടിയാന്റെ അവകാശികളായി

| | | | വയസ്സ് |
|---|---|---|---|
| 1 | പങ്കജാക്ഷിയമ്മ | ഭാര്യ | 48 |
| 2 | ശശി | മകൻ | 32 |
| 3 | പ്രസാദ് | ,, | 28 |
| 4 | വത്സമ്മ | മകൾ | 21 |
| 5 | സുജ | ,, | 15 |
| 6 | ജയ | ,, | 11 |
| 7 | പ്രദീപ് | മകൻ | 7 |

എന്നിവർ മാത്രമുള്ളതായും ഇവരിൽ 2-ഉം 3-ഉം കക്ഷികൾ വിവാഹിതരും പരേതനു ലഭിക്കുവാനുള്ള മേൽ പ്രസ്താവിച്ച പെൻഷൻ തുക 1-ാം കക്ഷി വാങ്ങുന്നതിന് സമ്മതിച്ച് മൊഴി തന്നിട്ടുള്ളതും 4-ാം കക്ഷിയെ

സമുദായാചാരമനുസരിച്ച് വിവാഹം ചെയ്തയച്ചിട്ടുള്ളതും ആകുന്നു. 5-ം 6-ം 7-ം കക്ഷികൾ മൈനറുകളും മാതൃസംരക്ഷണയിൽ കഴിഞ്ഞുവരുന്നതുമാകുന്നു. പരേതന്റെ മാതാപിതാക്കൾ ജീവിച്ചിരിപ്പില്ലെന്നും പരേതന്റെ വിവാഹിതരായ രണ്ടു സഹോദരൻമാരിൽ മൂത്തയാൾ മരിച്ചുപോയിട്ടുള്ളതും സഹോദരിമാർ മൂവരേയും സമുദായാചാരമനുസരിച്ച് വിവാഹം ചെയ്തയച്ചിട്ടുള്ളതും ആകുന്നു. ആയതിനാൽ പരേതനായ ശ്രീ എം. കൃഷ്ണൻ പേരിൽ മേൽ വിവരിച്ചപ്രകാരം ലഭിച്ചുവന്നിരുന്ന ടിയാന്റെ പെൻഷൻ വാങ്ങുന്നതിനുള്ള അവകാശി ടിയാന്റെ ഭാര്യ പങ്കജാക്ഷിയമ്മയാണെന്നു കാണിച്ച് അവകാശസർട്ടിഫിക്കററ് നൽകുന്നതിൽ ആർക്കെങ്കിലും എന്തെങ്കിലും ആക്ഷേപമുള്ളപക്ഷം ആയത് ഈ പരസ്യം ഗസററിൽ പ്രസിദ്ധപ്പെടുത്തി 30 ദിവസത്തിനകം തഹശിൽദാർ മുൻപാകെ നേരിട്ട് രേഖാമൂലം ബോധിപ്പിച്ചുകൊള്ളണം.

കാലാവധി കഴിഞ്ഞും തപാലിലും കിട്ടുന്ന പരാതികൾ പരിഗണിക്കുന്നതല്ല.

താലൂക്കാഫീസ്,
തിരുവല്ല.

(ഒപ്പ്)
തഹശിൽദാർ.

# ALLEPPEY DISTRICT

## NOTIFICATION

The average market price of commodities prevailing in the Taluk Headquarters of Alleppey District unde section 43 of K. L. R. Act for the quarter ended 31-12-1983.

21st *March* 1984.

No. C3-77/83/Pdl.

| Sl. No. | Taluk | Paddy per quintal Rs. | Unhusked Coconut per 100 Rs. | Tapioca per quintal Rs. | Cashew-nut per quintal Rs. | Pepper per quintal Rs. | Arecanut per quintal Rs. | Sugar-cane per quintal Rs. | Ground-nut per quintal Rs. | Remarks |
|---|---|---|---|---|---|---|---|---|---|---|
| 1 | Shertallai | 250.00 | 235.00 | .. | .. | 1395.00 | 7.00 | .. | .. | .. |
| 2 | Ambalapuzha | 280.00 | 210.00 | 80.00 | .. | 2050.00 | 8.50 | .. | .. | .. |
| 3 | Kuttanad | 280.00 | 210.00 | .. | .. | .. | 9.60 | .. | .. | .. |
| 4 | Karthigapally | 237.50 | 250.00 | 77.50 | 805.00 | 1800.00 | 12.50 | .. | 550.00 | .. |
| 5 | Mavelikara | 300.00 | 200.00 | 90.00 | .. | 1600.00 | 8.00 | .. | 600.00 | .. |
| 6 | Chengannur | 240.00 | 325.00 | 110.00 | .. | .. | 11.00 | 20.00 | .. | .. |

Collectorate,
Alleppey.

(Sd.)
For *District Collector*.

## Shertallai Taluk

പരസ്യം

(1)

ഡി3-4180/84. 1984 ഏപ്രിൽ 5.

ചേർത്തല താലൂക്കിൽ വയലാർ മേക്ക് വില്ലേജ് കടക്കരപ്പള്ളി മുറിയിൽ തൈയ്ക്കൽ മുത്തുവീട്ടിൽ പി. കെ. വാസുക്കുട്ടി മരിച്ചുപോയെന്നും ഒരു ചെത്തു തൊഴിലാളിയായിരുന്ന ടിയാന് ചെത്തുതൊഴിലാളി ക്ഷേമനിധി ബോർഡിൽനിന്നും പ്രോവിഡന്റ് ഫണ്ട്, ഗ്രാററുവിററി എന്നീ ഇനങ്ങളിൽ ലഭിക്കുവാനുള്ള 2,021 രൂപ 46 പൈസ വാങ്ങിയെടുക്കുന്നതിന് ഒരു അവകാശസർട്ടിഫിക്കററ് നൽകണമെന്നും കാണിച്ച് പരേതന്റെ ഭാര്യ ടിയിൽ താമസം തങ്കമ്മ ബോധിപ്പിച്ച അപേക്ഷയിൻമേൽ വയലാർ മേക്ക് വില്ലേജാഫീസർ മുഖേന അവകാശവിചാരണ നടത്തിയതിൽ ശ്രീ. പി. കെ. വാസുക്കുട്ടി 27-11-1978-ൽ മരിച്ചുപോയെന്നും ടിയാന്റെ അനന്തരാവകാശികൾ താഴെ പറയുന്നവരാണെന്നും റിപ്പോർട്ട് ലഭിച്ചിട്ടുണ്ട്.

| ക്രമ നമ്പർ | പേര് | മരിച്ച ആളുമായുള്ള ബന്ധം | വയസ്സ് |
|---|---|---|---|
| 1 | തങ്കമ്മ | ഭാര്യ | 48 |
| 2 | കാർത്തികേയൻ | മകൻ | 27 |
| 3 | രത്നമ്മ | മകൾ | 29 |
| 4 | മഹിളാമണി | ,, | 25 |
| 5 | അശോകൻ | മകൻ | 23 |
| 6 | ഗീത | മകൾ | 18 |
| 7 | വത്സല | ,, | 15 |

ഇതിൽ ഒന്നാം പെരുകാരിയുടെ പേരിൽ അവകാശസർട്ടിഫിക്കററ് നൽകുന്നതിന് 2 മുതൽ 6 വരെ കക്ഷികൾ സ്വന്തനിലയിലും മൈനറായ 7-ാം കക്ഷിക്കുവേണ്ടി മാതാവായ 1-ാം പെരുകാരി രക്ഷകർത്താ നിലയിലും രേഖാമൂലം സമ്മതപത്രം നൽകിയിട്ടുണ്ട്.

അതിനാൽ പരേതനായ ശ്രീ. പി. കെ. വാസുക്കുട്ടിക്ക് ലഭിക്കുവാനുള്ള മേൽ വിവരിച്ച സംഖ്യ വാങ്ങിയെടുക്കുന്നതിനുള്ള നിയമാനുസൃത അവകാശി പരേതന്റെ ഭാര്യ വയലാർ മേക്കു വില്ലേജ് കടക്കരപ്പള്ളി മുറിയിൽ തൈയ്ക്കൽ മുത്തുവീട്ടിൽ ശ്രീമതി തങ്കമ്മയാണെന്നു കാണിച്ച് അവകാശസർട്ടിഫിക്കററ് നൽകുന്നതിൽ ആർക്കെങ്കിലും എന്തെങ്കിലും ആക്ഷേപമുണ്ടെങ്കിൽ ആയത് ഈ പരസ്യം ഗസററിൽ പ്രസിദ്ധപ്പെടുത്തി 30 ദിവസത്തിനകം നേരിട്ട് രേഖാമൂലം ഈ ആഫീസിൽ സമർപ്പിക്കേണ്ടതാണ്. കാലാവധിക്കുശേഷമോ തപാലിലോ വരുന്ന ആക്ഷേപങ്ങൾ യാതൊരു കാരണവശാലും പരിഗണിക്കുന്നതല്ല.

(2)

ഡി3-3990/84. 1984 ഏപ്രിൽ 7.

ചേർത്തല താലൂക്കിൽ വയലാർ മേക്കു വില്ലേജ് പട്ടണക്കാട് മുറിയിൽ നികർത്തിൽ ഇട്ട്യാതി രാമൻ മരിച്ചുപോയെന്നും, ഇൻഡ്യൻ മിലിട്ടറി സർവ്വീസിലെ ഒരു പെൻഷൻകാരനായിരുന്ന ടിയാന് പെൻഷൻ കുടിശ്ശികയായി ലഭിക്കുവാനുള്ള 300 രൂപയിൽ താഴെ വരുന്ന സംഖ്യ വാങ്ങിയെടുക്കുന്നതിന് അവകാശസർട്ടിഫിക്കററ് നൽകണമെന്നും കാണിച്ച് ടിയാന്റെ ഭാര്യ ചക്കി ലക്ഷ്മി ഈ ആഫീസിൽ ബോധിപ്പിച്ച അപേക്ഷയിൻമേൽ, വയലാർ മേക്കു വില്ലേജാഫീസർ മുഖേന അവകാശവിചാരണ നടത്തിയതിൽ, ശ്രീ. ഇട്ട്യാതി രാമൻ

9-2-1984-ൽ മരിച്ചുപോയെന്നും ടിയാന്റെ അനന്തരാവകാശികൾ താഴെ പറയുന്നവരാണെന്നും അറിവായിരിക്കുന്നു.

| ക്രമ നമ്പർ | പേര് | മരിച്ച ആളുമായുള്ള ബന്ധം | വയസ്സ് |
|---|---|---|---|
| 1 | ലക്ഷ്മി | ഭാര്യ | 55 |
| 2 | സരള | മകൾ | 34 |
| 3 | ബാബു | മകൻ | 32 |
| 4 | സുശീല | മകൾ | 28 |
| 5 | വിജയൻ | മകൻ | 18 |

ഇതിൽ 2 മുതൽ 5 വരെ കക്ഷികൾ 1-ാം പേരുകാരി സംഖ്യ വാങ്ങിയെടുക്കുന്നതിന് സമ്മതിച്ച് സമ്മതപത്രം നൽകിയിട്ടുണ്ട്.

അതിനാൽ പരേതനായ ടി ഇട്ട്യാതി രാമന് പെൻഷൻ കുടിശ്ശികയിനത്തിൽ കിട്ടുവാനുള്ള 300 രൂപയിൽ താഴെ വരുന്ന സംഖ്യ വാങ്ങിയെടുക്കുന്നതിനുള്ള നിയമാനുസൃത അവകാശി പരേതന്റെ ഭാര്യ വയലാർ മേക്കു വില്ലേജിൽ പട്ടണക്കാട് മുറിയിൽ നികർത്തിൽ ചക്കി ലക്ഷ്മിയാണെന്നു കാണിച്ച് അവകാശസർട്ടിഫിക്കറ്റ് നൽകുന്നതിൽ ആർക്കെങ്കിലും എന്തെങ്കിലും ആക്ഷേപമുണ്ടെങ്കിൽ ആയത് ഈ പരസ്യം ഗസററിൽ പ്രസിദ്ധപ്പെടുത്തി 30 ദിവസത്തിനകം രേഖാമൂലം ഈ ആഫീസിൽ നേരിട്ട് ഹാജരായി സമർപ്പിക്കേണ്ടതാണ്. കാലാവധിക്കുശേഷമോ തപാലിലോ വരുന്ന ആക്ഷേപങ്ങൾ യാതൊരു കാരണവശാലും പരിഗണിക്കുന്നതല്ല.

താലൂക്കാഫീസ്, ചേർത്തല. പി. കെ. സുകുമാരൻ നായർ, തഹശീൽദാർ.

## Mavelikara Taluk

പരസ്യം.

നമ്പർ, എച്ച്, സി-23/84/ഡി4. 1984 ഏപ്രിൽ 4.

മാവേലിക്കര താലൂക്കിൽ തഴക്കര വില്ലേജിൽ വെട്ടിയാർ മുറിയിൽ പുത്തൻ പറമ്പിൽ ശ്രീ. മുഹമ്മദ് ഇസ്മയിൽ ലബ്ബ വെട്ടിയാർ മുഹമ്മദൻ എൽ. പി. സ്കൂളിൽ പി. ടി. മിനിയലായി ജോലിനോക്കി വരവെ 31-10-1983-ൽ മരിച്ചുപോയി എന്നും ടിയാന് ലഭിക്കേണ്ടിയിരുന്ന ശമ്പള കുടിശ്ശിക ഇനത്തിലും ഗ്രാറുവിററി ഇനത്തിലും 1,700 രൂപയോളം വരുന്ന തുക വാങ്ങുന്നതിന് അവകാശ സർട്ടിഫിക്കററ് നൽകണമെന്ന് കാണിച്ച് ടിയിൽ ശ്രീമതി എ ലൈലാബീവി ബോധിപ്പിച്ച അപേക്ഷ തഴക്കര വില്ലേജാഫീസർ മുഖേന അവകാശ വിചാരണ നടത്തിവന്ന റിക്കാർഡുകൾ പരിശോധിച്ചതിൽ ശ്രീ. മുഹമ്മദ് ഇസ്മയിൽ ലബ്ബ 31-10-1983-ൽ മരിച്ചു പോയതായും അവകാശികളായി അപേക്ഷകയും പരേതന്റെ ഭാര്യയുമായ ശ്രീമതി എ. ലൈലാബീവി, മാതാവ് ശ്രീമതി ആമിനാഅമ്മാൾ മക്കൾ, 12 വയസ്സുള്ള എം. മുഹമ്മദ് ഫൈസൽ, 8 വയസ്സുള്ള എം. നജുമുദ്ദീൻ, 6 വയസ്സുള്ള എം. സൈഫുദ്ദീൻ ലബ്ബ എന്നിവർ മാത്രമാണെന്നറിവായിരിക്കുന്നു. മൈനർ മക്കൾ 3പേരും അപേക്ഷകയുടെ സംരക്ഷണയിൽ കഴിഞ്ഞുവരുന്നതിനാലും, മാതാവ് ആമിനാ അമ്മാൾ തനിക്കുള്ള അവകാശംകൂടി ശ്രീമതി എ. ലൈലാബീവി വാങ്ങുന്നതിന് സമ്മതം എഴുതി തന്നിരിക്കുന്നതിനാലും ടി തുക വാങ്ങുന്നതിനുള്ള നിയമാനുസൃത അവകാശി അപേക്ഷകയും പരേതന്റെ ഭാര്യയുമായ ശ്രീമതി എ. ലൈലാബീവി ആണെന്ന് സർട്ടിഫിക്കററ് കൊടുക്കുന്നതിൽ ആർക്കെങ്കിലും ആക്ഷേപം ഉള്ള പക്ഷം ആയത് ഈ പരസ്യം ഗസററിൽ പ്രസിദ്ധം ചെയ്ത് 30 ദിവസങ്ങൾക്കകം ഈ ആഫീസിൽ നേരിട്ട് ബോധിപ്പിക്കേണ്ടതാണ്, താമസിച്ചും തപാൽ മാർഗ്ഗമായും വരുന്ന ആക്ഷേപങ്ങൾ സ്വീകരിക്കുന്നതല്ല.

താലൂക്കാഫീസ്, മാവേലിക്കര. പി. എൻ. പ്രഭാകരൻ പിള്ള, തഹശീൽദാർ.

# KOTTAYAM DISTRICT

## Kottayam Taluk

പരസ്യം

നമ്പർ ബി12-2481/84. 1984 മാർച്ച് 19.

കോട്ടയം താലൂക്കിൽ വിജയപുരം വില്ലേജിൽ വടവാതൂർ കല്ലുപാലത്തിങ്കൽ വീട്ടിൽ ശ്രീ. വി. സി. കുരുവിള 22-2-1983-നു മരിച്ചുപോയതായും ടിയാന് സ്റേററ് ബാങ്ക് ഓഫ് ഇൻഡ്യയുടെ നാഗപ്പൂർ ബ്രാഞ്ചിൽ നിന്നും അക്കൗണ്ട് നമ്പർ 187256 പ്രകാരമുള്ള 617 രൂപാ 82 പൈസയും അക്കൗണ്ടു നമ്പർ സി. പി. വി. 613 പ്രകാരമുള്ള 796 രൂപാ 40 പൈസയും ഉൾപ്പെടെയുള്ള 1414 രൂപാ 22 പൈസാ (ആയിരത്തി നാനൂററി പതിനാലു രൂപ ഇരുപത്തിരണ്ടു പൈസ) വാങ്ങിയെടുക്കുന്നതിന് ഒരു അവകാശ സർട്ടിഫിക്കററു നൽകണമെന്ന് കാണിച്ച് ടിയാന്റെ ഭാര്യ ശ്രീമതി അന്നമ്മ കുരുവിള ഈ കച്ചേരി മുമ്പാകെ ബോധിപ്പിച്ച അപേക്ഷ വിജയപുരം വില്ലേജാഫീസർ മുഖേന അവകാശ വിചാരണ നടത്തിവന്ന റിക്കാർഡുകൾ പരിശോധിച്ചതിൽ ടി വി. സി. കുരുവിള 22-2-1983-നു മരിച്ചു പോയതായും അവകാശികളായി താഴെപ്പറയുന്നവർ മാത്രമുള്ളതായും കാണുന്നു.

| | | | വയസ്സ് |
|---|---|---|---|
| 1 | അന്നമ്മ കുരുവിള (അപേക്ഷക) | ഭാര്യ | 19 |
| 2 | മിനാ ജേക്കബ് | മകൾ | 25 |
| 3 | വിശ്വാസ് കെ. കുരുവിള | മകൻ | 23 |
| 4 | ബിന്ദു കെ. കുരുവിള | മകൾ | 13 |
| 5 | അന്നമ്മ ചാക്കോ | മാതാവ് | 85 |

അവകാശികൾ എല്ലാവരും ടി രൂപ വാങ്ങിയെടുക്കുന്നതിനുള്ള അവകാശസർട്ടിഫിക്കററ് അപേക്ഷക പേരിൽ കൊടുക്കുന്നതിനു സമ്മതിച്ചു മൊഴി രേഖപ്പെടുത്തിയിട്ടുള്ളതിനാലും പരേതന്റെ പിതാവ് ജീവിച്ചിരിപ്പില്ലാത്തതിനാലും അപേക്ഷകയുടെ മൈനർ മക്കൾ ടിയാന്റെ സംരക്ഷണയിലും ആശ്രയിച്ചും കഴിയുന്നതിനാലും അപേക്ഷപ്രകാരം അവകാശ സർട്ടിഫിക്കററ് അപേക്ഷക പേരിൽ കൊടുക്കുന്നതിൽ ആർക്കെങ്കിലും ആക്ഷേപമുള്ളപക്ഷം ആയത് ഈ പരസ്യം കേരള ഗവൺമെൻറു ഗസററിൽ പരസ്യപ്പെടുത്തി 30 ദിവസത്തിനകം ഈ ആഫീസിൽ നേരിട്ടു ഹാജരായി രേഖാമൂലം ബോധിപ്പിക്കേണ്ടതും അവധി കഴിഞ്ഞും തപാൽ മാർഗ്ഗമായും ലഭിക്കുന്ന ആക്ഷേപങ്ങൾ പരിഗണനാർഹമല്ലാത്തതും ആകുന്നു.

താലൂക്കാഫീസ്, കോട്ടയം. (ഒപ്പ്) തഹശീൽദാർ.

## Vaikom Taluk

വൈക്കം താലൂക്കാഫീസിൽ നിന്നും പ്രസിദ്ധപ്പെടുത്തുന്ന പരസ്യം.

No. C2-3087/84. 1984 മാർച്ച് 30.

വൈക്കം താലൂക്ക്, വൈക്കം വില്ലേജ് പള്ളിപ്രത്തുശ്ശേരികരയിൽ കർമ്മലീത്താമഠത്തിലെ ഒരു അന്തേവാസിയായിരുന്ന സിസ്ററർ മേരി സ്റെറഫിനി 7-1-1984-ൽ നിര്യാതയായി എന്നും പരേതക്ക് ഡി. എ. കുടിശ്ശിക ഇനത്തിൽ ലഭിക്കുവാനുള്ള തുക വാങ്ങുന്നതിന് ഒരു അവകാശസർട്ടിഫിക്കററ് നൽകണമെന്നും കാണിച്ച് ടി മഠത്തിന്റെ മദർ സുപ്പീരിയർ ബോധിപ്പിച്ച അപേക്ഷയിൻമേൽ വൈക്കം വില്ലേജാഫീസർ മുഖാന്തിരം അവകാശ വിചാരണ നടത്തിയതിൽ പരേതയുടെ അനന്തിരാവകാശിയായി ടി കർമ്മലീത്താമഠത്തിലെ മദർ സുപ്പീരിയർ മാത്രമാണെന്ന് കണ്ടിരിക്കുന്നതിനാൽ മേൽ വിവരിച്ച തുക വാങ്ങിയെടുക്കുന്നതിനുള്ള അവകാശ് കർമ്മലീത്താമഠത്തിലെ മദർ സുപ്പീരിയർ മാത്രമാണെന്നു കാണിക്കുന്നതായ ഒരു സർട്ടിഫിക്കററ് നൽകുന്നതിൽ ആർക്കെങ്കിലും ആക്ഷേപമുള്ളപക്ഷം ആയത് ഈ പരസ്യം കേരള

